


**ഭാഗവതത്തിലെ കപിലോപദേശം (കപിലന്റെ സാംഖ്യദർശനം.)**

**സുവർണ്ണ നാലപ്പാട്ട്**

ഭാഗവതം തൃതീയസ്കന്ധത്തില് വിസർഗ്ഗത്തിലാണ് (മൈഥുനസൃഷ്ടി) മഹാവിഷ്ണു വിന്റെ ആദ്യത്തെ അവതാരമായ കപിലന്റെ ചരിതം.21- 33 അദ്ധ്യായങ്ങള് കാപിലേയം എന്നറിയപ്പെടുന്നു.കപിലമുനി മാതാവായ ദേവാഹൂതിക്ക് ഉപദേശിക്കുന്ന തരത്തിലാണ് ഇവിടെ സാംഖ്യതത്വനിരൂപണം ചെയ്തിരിക്കുന്നത്. ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണനും അർജ്ജുനന് ആദ്യമായി ഉപദേശിക്കുന്നത് സാംഖ്യയോഗമാണ്. പതിനൊന്നാം ശ്ലോകം മുതൽ,72ആം ശ്ലോകം വരെ (അദ്ധ്യായം 2ലെ 61 ശ്ലോകം) സാംഖ്യതത്വങ്ങൾ സംക്ഷേപിച്ചുപറഞ്ഞ് അപ്രകാരം സാംഖ്യയോഗയുക്തനായവന്ന് ലഭിക്കുന്ന ബ്രാഹ്മീസ്ഥതിയെ വിവരിക്കുന്നു. ഈ ബ്രാഹ്മീസ്ഥിതിയുടെ ലക്ഷണങ്ങളാണ് കപിലോപദേശത്തിനുശേഷം ദേവാഹൂതിയിൽ വ്യാസന് വ

ർണ്ണിക്കുന്നതും. നിഃശ്രേയസമെന്ന് വിളിക്കുന്നത് ഈ ബ്രാഹ്മീസ്ഥിതിയുടെ അവസ്ഥയെത്തന്നെയാണ്. വൈശേഷികസൂത്രത്തില് പ്രശസ്തപാദന് നിശ്രേയസത്തെ മഹോദയമെന്നാണ് വിളിക്കുന്നത്. പദാർത്ഥധർമ്മസംഗ്രഹപ്രവക്ഷ്യതേ മഹോദയാഃ പദാർത്ഥധർമ്മസംഗ്രഹമാണ് മഹോദയം.

വ്യോമശിവൻ നിഃശ്രേയസത്തെക്കുറിച്ച് പറയുന്നു.

1. ആനന്ദരൂപോ മോക്ഷഃ
2. ഗുണപുരുഷാന്തരവിവേകദർശനം നിഃശ്രേയസസാധനം ഇതി.(സാംഖ്യരുടെ ഗുണങ്ങളുള്ള പ്രകൃതി,അവസ്ഥാനമായിട്ടുള്ള ചിദ്രൂപം പുരുഷൻ-ഇവ തമ്മിലുള്ള വിവേകദർശനം കൊണ്ടുലഭിക്കുന്ന ആനന്ദമാണ് മോക്ഷം. ഇതിനെത്തന്നെ പദാർത്ഥധർമ്മസംഗ്രഹമായ മഹോദയമെന്നു പറയുകയാൽ, സാംഖ്യവൈശേഷികങ്ങൾക്ക് ഇക്കാര്യത്തില് വേദാന്തവുമായി വ്യത്യാസമില്ല. ഇപ്രകാരം മഹോദയം ലഭിച്ചവരുടെ പുരം മഹോദയപുരം )
3. ദ്രഷ്ടൃസ്വരൂപേനാവസ്ഥാനം
4. അസ്ഥിരാദിഭാവനാവസാദ്രാഗാദിവിയുക്തജ്ഞാനോല്പത്തിർനിഃശ്രേയസം ഇതി.
5. അനേകാന്തഭാവനാതോവിശിഷ്ടപ്രദേശേ അക്ഷയശരീരാദിലാഭോനിഃശ്രേയസം.
6. ആത്മൈകത്വജ്ഞാനാത് പരമാത്മനി ലയസമ്പദ്യതേ
7. ശബ്ദാദ്വൈതവിജ്ഞാനം നിഃശ്രേയസസാധനം(സർവ്വാർത്ഥാനാം ശബ്ദരൂപതാ)
8. മഹേശ്വരപ്രസാദാത് അശുദ്ധൈശ്വര്യവിനാശേ തദ്ഗുണസംക്രാന്തി നിഃശ്രേയസം (Ref. Brahmavidya. The Adyar library Bulletin.Vol_ 68-70 2004-2006)

കപിലന്റെ സാംഖ്യത്തിനുശേഷമാണ് കണാദന്റെ വൈശേഷികമെന്ന് സൃഷ്ടിക്രമത്തിൽ നിന്നു ലഭിക്കുന്നു.(കപിലന്റെ സമകാലീനനാണ് കണാദൻ) കപിലൻസിദ്ധയോഗിയും ന്യായശാസ്ത്രം അറിയുന്നവനുമായിരുന്നു.അതുകൊണ്ട്, യോഗം,

ന്യായം, സാംഖ്യം,വൈശേഷികം എന്നിവയും കപിലന്റെ കാലത്തോടുകൂടിത്തന്നെ പ്രചുരപ്രചാരമായതായി അനുമാനിക്കണം.

**ഭാഗവതത്തിലെ കാപിലേയം**

കർദ്ദമമഹർഷി എന്ന മഹായോഗി സരസ്വതീതീരത്ത് തപസ്സനുഷ്ഠിച്ച് സമാധിയുക്തക്രിയായോഗം ചേർന്ന ഭക്തിയോടെ മഹാവിഷ്ണുവിന്റെ പ്രീതി നേടി. വിഷ്ണുദർശനം ലഭിച്ച കർദ്ദമന് പ്രേമസ്വഭാവാന്തരംഗനായി ,തനിക്കുതുല്യമായി ഗുണങ്ങളോടുകൂടിയ പത്നിയെ വേണമെന്ന് ആവശ്യപ്പെട്ടു. 360 വട്ടുകളും 13 അരങ്ങളും 6 നേമിയും അസംഖ്യം ദലങ്ങളും 3 നാഭിയുമുള്ള വിഷ്ണുവിന്റെ സുദർശനകാലചക്രം ലോകത്തെ ആകർഷിച്ച് അതിദ്രുതം പായുന്നതെങ്കിലും ഭക്തജനങ്ങളുടെ ആയുസ്സിൽ അംശംപോലും ഹരിക്കുന്നതല്ലെന്നും ഏകമായ വിഷ്ണുവല്ലാതെ മറ്റൊന്നും ജഗത്തിലില്ല എന്നറിഞ്ഞിട്ടും ലോകസൃഷ്ടിക്കായിട്ടാണ് താൻ ഗൃഹസ്ഥാശ്രമം വരിക്കുന്നതെന്നും പറഞ്ഞു.(ചക്രത്തിന്റെ ജ്യോതിശ്ശാസ്ത്രപരമായ അനുപാതങ്ങളും,ആകർഷണശക്തിയും കാന്തികചലനശക്തികളും കാലസ്വഭാവവും അറിയാവുന്ന കർദ്ദമന് യോഗശക്തിയുമുണ്ട് , ഭക്തിയുമുണ്ട് എന്ന് ശ്രദ്ധിക്കുക) ജിതേന്ദ്രിയനായ കർദ്ദമനോട് ദേവാഹൂതി എന്ന പത്നിയില് അംശകലയായി താൻതന്നെ വന്നു ജനിക്കുമെന്ന് ഭഗവാന് വാഗ്ദാനം ചെയ്തു. സിദ്ധന്മാരെല്ലാം സ്തുതികളാൽ നിത്യവും തേടുന്ന ഹരി, ഗരുഡന്റെ ചിറകുകളുടെ ചലനംകൊണ്ട് സാമവേദം ധ്വനിപ്പിച്ച് കാമം ജനിപ്പിച്ചുകൊണ്ട് സരസ്വതീനദിയാൽ ചുറ്റപ്പെട്ട ബിന്ദുസരസ്സ് വിട്ടുപോയി. കർദ്ദമന്റെ ഭക്തിയാല് അലിഞ്ഞ ഭഗവാന്റെ കണ്ണിൽനിന്ന് പതിച്ച അശ്രുകണങ്ങളാലുണ്ടായ തടാകമാ ണ് ബിന്ദുസരസ്സ്. അവിടേക്ക് ഭഗവാന്റെ പ്രവചനം പോലെത്തന്നെ ആദിരാജാ വായ മനു പുത്രിയോടൊത്ത് വന്നു. അഗ്നിഹോത്രം കഴിഞ്ഞ് തപസ്സുകൊണ്ട് ജ്വ ലിച്ച മെലിഞ്ഞ ശരീരമാണെങ്കിലും ഈശ്വരകടാക്ഷവും ഭഗവദ്വചനമാകുന്ന അമൃ തരസാസ്വാദനവും കൊണ്ട് സുന്ദരനും ചെന്താമരാക്ഷനുമായ മുനിയെ, അസംസ്കൃതമായ (തേച്ചുമിനുക്കാത്ത)രത്നംപോലെ പർണ്ണശാലയില് കണ്ടു. നാരദനി ൽനിന്ന് കർദ്ദമന്റെ വിദ്യ,സ്വഭാവം ,രൂപഭംഗി, താരുണ്യം,ഭക്തിദാർഢ്യം എന്നിവ ഗ്രഹിച്ചശേഷം അദ്ദേഹമല്ലാതെ മറ്റൊരു ഭർത്താവ് വേണ്ട എന്നു നിശ്ചയിച്ചിരിക്കുന്ന ദേവാഹൂതിയെ വിവാഹം കഴിക്കാന്

മനു അഭ്യർത്ഥിച്ചു. എന്നിൽനിന്ന് ഇവള് ഗർഭം ധരിച്ച് വംശം നിലനിർത്തുന്നതു വരെ ഭർത്താവായിരുന്നു കൊള്ളാമെ ന്നും അതിനുശേഷം പരമഹംസധർമ്മം ആചരിക്കാനായി വിട്ടുപോകുമെന്നും ഉള്ള വാക്യത്തോടെ കർദ്ദമൻഅവളെ സ്വീകരിച്ചു.

ഗൃഭ്ണാമിതേ എന്ന മന്ത്രം ചൊല്ലി , ആമ്നായവിധിപ്രകാരം പാണിഗ്രഹണം ചെയ്യുന്ന വൈവാഹികവിധി ആദ്യമായി ആരംഭിച്ചത് കർദ്ദമന്റേയും ദേവാഹൂതിയുടേയും വിവാഹത്തോടെയാണെന്ന് വ്യാസവചനം. സ്വായംഭുവമനു , നിറയേ കുശപ്പുല്ലു നിറഞ്ഞ പച്ചച്ച ബര്ഹിഷ്മതി എന്ന ബ്രഹ്മാവർത്തത്തിലെ തന്റെ വാസസ്ഥാനത്തേക്കു മടങ്ങി ,യജ്ഞവരാഹമൂർത്തിയെ യജിച്ചുകൊണ്ടു ജീവിച്ചു. 71 ചതുര്യുഗകാലത്ത് സ്വായംഭുവമനു ഭരിച്ചു.വര്ണ്ണാശ്രമധർമ്മം ,മനുഷ്യർക്കുള്ള സാധാരണ ധർമ്മങ്ങൾ,അന്യധർമ്മങ്ങളെന്നിവ ഈ മനു മഹർഷിമാരോടു സംവദിച്ചു. ഇതിനെയാണ് മനുസംഹിത എന്നു പറയുന്നത്.വളരെക്കാലം വ്രതചര്യയോടെ പതിവ്രതയായി ദേവാഹൂതി ഭർതൃപരിചരണം ചെയ്തു. സന്തുഷ്ടനായ മുനി എന്തുവേണമെന്നു ചോദിച്ചപ്പോൾ പുത്രലാഭത്തിനായി അങ്ങുമായി ഒരുപ്രാവശ്യം സംഗമിക്കണമെന്ന് ആവശ്യപ്പെട്ടു. അതിനാവശ്യമായ ഭോഗപദാർത്ഥങ്ങളും ആവശ്യപ്പെട്ടു. കർദ്ദമന് യോഗശക്തികൊണ്ട് ഒരു ദിവ്യവിമാനം വരുത്തി.എല്ലാ കാമങ്ങളും പൂർത്തീകരിക്കുംവിധം ശയ്യാസനാദികളും മുത്തും രത്നവും പതിച്ച് പട്ടലങ്കരിച്ച് മാല ചാർത്തിയ തൂണുകളും പതാകകളും ഇന്ദ്രനീലാഭയുള്ള പ്രാസാദത്തില് പൊൻതാഴികക്കുടവും ,ഭിത്തികളിൽ പത്മരാഗവും ,പ്രാവ് ,അന്നം മുതലായ പക്ഷികളുടെ ചിത്രവും ,മുറ്റവും കളിസ്ഥലവും ഉള്ളതായിരുന്നു വിമാനം. ബിന്ദുസരസ്സിൽ കുളിച്ച് വിമാനത്തിൽ കയറാന് കർദ്ദമന് പറഞ്ഞതനുസരിച്ച് മുഷിഞ്ഞ വസ്ത്രവും ജടാമുടിയും വിളർത്ത കുചങ്ങളും ചളിപിടിച്ച ശരീരവുമുള്ള ദേവി ബിന്ദുസരസ്സില് മുങ്ങി. താമരപ്പൂമണം വീശുന്ന ആയിരം കന്യകമാര് അവളെ ഗന്ധതൈലം തേച്ചുകുളിപ്പിച്ച് രണ്ടു പുതിയവെളുത്ത പട്ടു ധരിപ്പിച്ചു. അമൂല്യാഭരണങ്ങളണിയിച്ചു. ഭക്ഷണവും അമൃതും കഴിപ്പിച്ചു. താൻ നിൽക്കുന്നത് ഭർത്താവിന്റെ അടുത്താണെന്നും എല്ലാം അദ്ദേഹത്തിന്റെ യോഗശക്തിയാണെന്നും മനസ്സിലാക്കിയ ദേവി അത്ഭുതസ്തബ്ധയായി. മഹാമേരുവിന്റെ ഗുഹകളിലും ,മാനസം,നന്ദനം,ചൈത്രരഥം, പുഷ്പഭദ്രകം, ചാരുസുരസേനം(ശൂരസേനം),വൈശ്രംഭകം മുതലായ പൂവനങ്ങളിലും ആ വിമാന

ത്തിൽ സഞ്ചരിച്ച് അവര് ദാമ്പത്യസുഖം അനുഭവിച്ചു. ഒമ്പതുരൂപമെടുത്ത് ഒറ്റ വർഷത്തെ ഒരുനിമിഷം പോലെ തോന്നിച്ചുകൊണ്ട് മഹർഷി തന്റെ പത്നിക്ക് ആനന്ദം കൊടുത്തു. അങ്ങനെ താമരപ്പൂമണമുള്ള ഒമ്പതു പുത്രിമാരുണ്ടായി. വനത്തിലേക്കു പോകാനൊരുങ്ങുന്ന ഭർത്താവിനോട് ഒരു പുത്രനെക്കൂടി തരണമെന്ന് ദേവി അഭ്യർത്ഥിച്ചു. അങ്ങയെപ്പോലെ ഒരാളെ ഭർത്താവായി ലഭിച്ചിട്ടും മുക്തിക്കും നിസ്സംഗത്വത്തിനും വരം ചൊദിക്കാതിരുന്ന എനിക്ക് ശോകശാന്തി അരുളുന്ന പുത്രനെ തരിക എന്ന് നിർവ്വേദവാദിനിയായി ആവശ്യപ്പെട്ട സുശീലയായ അവൾക്ക് സത്വാംശയുക്തനായി,തത്വചിന്താനൈപുണ്യത്തോടെ ശാസ്ത്രപ്രകാശനം ചെയ്യാൻ സമർത്ഥനായി ഈശ്വരൻതന്നെ പുത്രനായി വന്നു ജനിച്ചു.

ജ്ഞാനവിജ്ഞാനയോഗോപദേശങ്ങളാൽ,നാനാവിധകർമ്മവാസന പോക്കുവാനായി ,കരുണാവാനായി,സ്വർണ്ണവർണ്ണനായി ചാരുകേശനും താമരക്കണ്ണനും കാലിൽ സാരസരേഖയുള്ളഴനുമായി നിന്റെ ഗർഭത്തില് പിറന്ന നാരായണന് നിന്റെ അജ്ഞത തീർത്ത് സർവ്വസംശയങ്ങളും ദൂരീകരിച്ച് സംസാരദുഃഖത്തിൽനിന്ന് മോചിപ്പിച്ച ശേഷം ലോകം ചുറ്റിസ്സഞ്ചരിക്കുമെന്ന് കർദ്ദമന് പറഞ്ഞു. പിന്നീട് പുത്രിമാരെ വിവാഹം കഴിച്ചുകൊടുത്തു. ഏകാന്തത്തിൽ പുത്രനോട് പരമഹംസവ്രതത്തിനുപോകയാണെന്നും ,തനിക്കുതന്ന വാക്കുപാലിക്കാനായി വന്ന ശ്രീനാരായണനായ അവിടുന്ന് അമ്മക്ക് ബ്രഹ്മജ്ഞാനം കൊടുക്കണമെന്നും അഭ്യർത്ഥിച്ചു. കപിലൻപറഞ്ഞു.

മയാപ്രോക്തം ഹി ലോകസ്യ പ്രമാണം സത്യലൌകികേ

അഥാജനിമയാതുഭ്യം യദവോചമൃതം മുനേ

ഏതന്മേജന്മലോകേ അസ്മിൻമുമുക്ഷഊണാം ദുരാശയാത്

പ്രസംഖ്യാനായ തത്വാനാം സമ്മതായാത്മദർശനേ

ഏഷ ആത്മപഥോ അവ്യക്തോ നഷ്ടഃകാലേനഭൃയസാ

തം പ്രവർത്തയിതും ദേഹമിമം വിദ്ധിമയാഭൃതം

ഗഛകാമം മയാപൃഷ്ടോ മയിസന്യസ്തകർമണാ

ജിത്വാ സുദുർജയം മൃത്യുമമൃതത്വായമാംഭജഃ

മാം ആത്മാനം സ്വയം ജ്യോതിർസർവ്വഭൂതഗുഹാശയം

ആത്മന്യേവാത്മനാവീക്ഷ്യ വിശോകോ അഭയമിഛസി.

മാത്രെ ആദ്ധ്യാത്മികീം വിദ്യാം ശക്തീം സർവ്വകർമ്മണാം

വിതരിഷ്യേ യയാചാസൌ ഭയം ചാതി തരിഷ്യതി.

സത്യമായ വൈദികവും ലൌകികവുമായ പ്രമാണങ്ങളെല്ലാം തന്നെ എന്നാൽ സൃഷ്ടിക്കപ്പെട്ടവയാണ്. അങ്ങയോടു പറഞ്ഞ വാക്ക് സത്യമാക്കാനായി ഞാൻ ജനിച്ചു. ഈ ജനനം, ദേഹഭാവം വെടിഞ്ഞ് നിർവ്വാണം വേണം എന്ന് ആഗ്രഹിക്കുന്നവർക്കായി തത്വനിർണ്ണായകമായ സാംഖ്യശാസ്ത്രം പ്രചരിപ്പിക്കുന്നതിനാണ്. ഈ ജ്ഞാനമാർഗ്ഗം പണ്ടേ ഉള്ളതാണ്. പുതിയതല്ല.ഏറെക്കാലമായി ഇത് നഷ്ടപ്പെട്ടുകിടക്കുകയാണ്. അതിനെ ഉദ്ധരിക്കലാണ് എന്റെ യഥാർത്ഥജന്മോദ്ദേശ്യം. സർവ്വകർമ്മവും പുത്രനായ എന്നിലർപ്പിച്ച്,അങ്ങ് യഥേഷ്ടം സന്യസിച്ച് അമൃതത്വമാർജ്ജിക്കുക.സർവ്വഭൂതങ്ങളുടേയും അന്തർഗുഹയിൽശയിക്കുന്ന ജ്യോതിസ്സും പരമാത്മാവുമായ എന്നെ നിർമ്മലബുദ്ധിയാല് അങ്ങിൽത്തന്നെ ഇരിക്കുന്നവനായിക്കണ്ട് വിശോകനും അഭയനുമായി പരമപദം പൂകുക. അമ്മക്ക് കർമ്മശാന്തിക്കായി ഞാൻബ്രഹ്മവിദ്യ ഉപദേശിക്കുന്നതാണ്.

കർദ്ദമന്റെ യാത്രക്കുശേഷം ഒരിക്കല് ദേവാഹൂതി പുത്രനോട് ജ്ഞാനാഭ്യർത്ഥന ചെയ്തു. അമ്മയുടെ ആഗ്രഹം കേട്ട് അദ്ദേഹം മന്ദസ്മിതം തൂകി പറഞ്ഞു:

ശ്ലോ.13 . യോഗ ആദ്ധ്യാത്മികഃപുംസാം മതോ നിഃശ്രേയസായ മേ

അത്യന്തോപരതിർയത്രദുഃഖസ്യ ച സുഖസ്യ ച

14. തമിമം തേ പ്രവക്ഷ്യാമി യമവോചം പുരാനഘേ,

ഋഷീണാം ശ്രോതുകാമാനാം യോഗം സർവ്വാംഗനൈപുണം.

മനുഷ്യർക്ക് നിഃശ്രേയസമുണ്ടാക്കുന്നതും അത്യന്തം ഉപരതിനൽകി സുഖദുഃഖങ്ങളിൽനിന്ന് മോചിപ്പിക്കുന്നതുമായ ആദ്ധ്യാത്മികയോഗം മുമ്പ് –പൂർവ്വജന്മത്തിൽ- ശ്രോതൃകാമരായ ഋഷിമാരോട് ഞാൻഉപദേശിച്ചിട്ടുള്ളതാണ്. സർവ്വാംഗനൈപുണമായ ആ യോഗം അനഘയായ അമ്മയ്ക്ക് ഞാനിപ്പോൾ പറഞ്ഞുതരാം.

ഭാഗവതത്തിലെ കപിലനും മഹാഭാരതത്തിലെ ഭഗവദ്ഗീതയിലെ കൃഷ്ണനും ഒരേ ആളാണ്. പക്ഷേ കേൾക്കുന്നരായ ദേവാഹൂതിയുടേയും അർജ്ജുനന്റേയും മനോനില വ്യത്യസ്തമാണ്. അർജ്ജുനന് വിഷാദയോഗഗ്രസ്തനാണ്. ശരീരത്തിന്റെ കാമങ്ങളിൽനിന്ന് മോചിതയായിക്കഴിഞ്ഞ ദേവാഹൂതി പേരു സൂചിപ്പിക്കപ്പെടുന്നപോലെ , ദേവന്മാർക്ക് സമർപ്പിതയായ മോക്ഷകാമിനിയാണ്. ശ്രോതൃകാമികളായ ഋഷിമാരുടെ മാനസാവസ്ഥയിലുള്ളവളാണ്.ഗീതയിലെ സാംഖ്യയോഗം തുടങ്ങുന്ന രണ്ടാം അദ്ധ്യായത്തിലെ 11, 12 ശ്ലോകങ്ങള് നോക്കുക. വ്യസനിക്കേണ്ടാത്തതിനെക്കുറിച്ച് വ്യസനിക്കയും പ്രജ്ഞയുള്ള ബുദ്ധിമാനെപ്പോലെ സംസാരിക്കയും ചെയ്യുകയാണ് അർജ്ജുനൻ. ശരീരം വീണുപോകുന്ന ഒന്നാണ്. അതിന്റെ വീഴ്ചയിൽ യഥാർത്ഥപണ്ഡിതൻഅനുശോചിക്കയില്ല.എല്ലാം എപ്പോഴും ഉണ്ട്. ഞാനോരുകാലത്തും ഇല്ലാതിരുന്നിട്ടില്ല,നീയും ഈ ജനാധിപന്മാരും ഇല്ലാതിരുന്നിട്ടില്ല. ഞാനതറിയുന്നു,നീയറിയുന്നില്ല എന്ന വ്യത്യാസമേ ഉള്ളു. പൂർവ്വജന്മത്തെക്കുറിച്ച് അനുഗ്രഹരൂപത്തിലും ശാസനാരൂപത്തിലുമാണ് ഭഗവാൻ രണ്ടിടത്ത്, രണ്ടു ശ്രോതാക്കളോട് പറയുന്നതെന്നത് ശ്രദ്ധേയമാണ്.

15. ചേതഃഖല്വസ്യബന്ധായ മുക്തയേചാത്മനോമതം

ഗുണേഷ്ഃസക്തം ബന്ധായ രതംവാപുംസിമുക്തയേ

16.അഹം മമാഭിമാനോത്ഥൈഃകാമലോഭാദിഭിർമലൈഃ

വീതംയദാമനഃശുദ്ധമദുഃഖമസുഖം സമം.

എന്റെ മതം മനുഷ്യജീവന് ബന്ധമോക്ഷങ്ങൾക്കുകാരണം സ്വന്തം മനസ്സുതന്നെയാണെന്നാണ്. ചിത്തം വിഷയസുഖങ്ങളിൽആസക്തിയുള്ളതാണെങ്കില്, ബന്ധം വരും. ഈശ്വരപുരുഷനിലാണ് ചിത്തത്തിനു രതിയെങ്കിൽ മുക്തിയും വരും.

അഹം,മമ മുതലായ അഭിമാനങ്ങളിൽനിന്ന് ഉയരുന്നവയാണ് കാമം,ലോഭം മുതലായ മലങ്ങൾ.അവയിൽനിന്നു ശുദ്ധമായി,മുക്തമായ മനസ്സ് സുഖദുഃഖാദി ദ്വന്ദ്വങ്ങളിൽസമത്വമുള്ളതാവും. ഗീതയിൽ 13,14,15 (അദ്ധ്യായം 2) ശ്ലോകങ്ങളിൽ കൌമാരം ,യൌവനം.വാർദ്ധക്യം എന്നിങ്ങനെ മാറിക്കൊണ്ടിരിക്കുന്ന ദേഹമാണ് സത്യമെന്നു വിചാരിക്കുന്നവരേയും ദേഹിയാണ് സത്യമെന്നു വിചാരിക്കുന്നവരേയും വേർതിരിച്ചുപറഞ്ഞശേഷം വിഷയങ്ങൾ,അവയുമായി ഇന്ദ്രിയസ്പർശം, അങ്ങനെയുണ്ടാവുന്ന സുഖദുഃഖാദികള് എന്നിവ നശ്വരമാണെന്നറിഞ്ഞ് അവയെ ഉപേക്ഷിക്കേണ്ടതിന്റെ ആവശ്യകത എടുത്തുപറയുന്നു. പിന്നീട് ഇന്ദ്രിയവിഷയങ്ങളായ അനുഭവങ്ങൾആരെയാണോ ദുഃഖിപ്പിക്കാത്തത്, ആ പുരുഷശ്രേഷ്ഠന് സമ ദുഃഖസുഖത്വം ലഭിച്ചുകഴിഞ്ഞു എന്നും അദ്ദേഹം അമൃതത്വം നേടിയ ധീരാത്മാവാണെന്നും പറയുന്നു.

17 തദാ പുരുഷ ആത്മാനം കേവലം പ്രകൃതേഃചരം

നിരന്തരം സ്വയംജ്യോതിരണിമാനമഖണ്ഡിതം

18.ജ്ഞാനവൈരാഗ്യയുക്തേന ഭക്തിയുക്തേനചാത്മനാ

പരിപശ്യത്യുദാസീനം പ്രകൃതിംച ഹതൌജസം

19.ന യുജ്യമാനയാ ഭക്ത്യാ ഭഗവത്യഖിലാത്മനി

സദൃശോ അസ്തി ശിവഃപന്ഥാ യോഗിനാം ബ്രഹ്മസിദ്ധയേ.

ശുദ്ധമായ ചിത്തത്തില്,പ്രകൃതിയിൽനിന്ന് വ്യത്യസ്തവും നിരന്തരവും സ്വയം പ്രഭവും ഏകവും അണിമാനമായി (പരമാണു)ഇനി വിഭജിക്കാനാവാത്തവിധം അഖണ്ഡവും ജ്യോതിരൂപവുമായി,മറ്റൊന്നിനെ അപേക്ഷിക്കാത്തതായ പരമാത്മാവായ പുരുഷനെ പ്രകാശിച്ചുകാണാം. ഈ സ്വപ്രകാശം ഇല്ലാത്ത അചേതനപ്രകൃതിയേയും ജ്ഞാനവൈരാഗ്യയുക്തവും ഭക്തിയുക്തവുമായ ആത്മാവില് കാണാം. ഇതിനുയോജിച്ച അനേകം മാർഗ്ഗങ്ങള് ബ്രഹ്മസിദ്ധന്മാർക്കായി പറയപ്പെട്ടിട്ടുണ്ട്. ഏറ്റവും മികച്ച നേർവഴി ഭഗവാനിൽഭക്തിപൂർവ്വം മനസ്സുയോജിപ്പിച്ചു വെക്കലാണ്.(ഗീതയിലെ പന്ത്രണ്ടാം അദ്ധ്യായം ഭക്തിലക്ഷണങ്ങളെ പറയുന്നു.)

20.പ്രസംഗമചരം പാശമാത്മനഃകവയോവിദുഃ

സ ഏവ സാധുഷ്വകൃതോ മോക്ഷദ്വാരമപാവൃതം

സംഗംകൊണ്ടാണ് മനസ്സിന്ബന്ധനമെന്ന് പണ്ഡിതന്മാര് അറിയുന്നു.അതിനാ ൽ, സംഗം സജ്ജനങ്ങളോടു(സാധു)ആണെങ്കിൽ അത് മോക്ഷകവാടം തുറപ്പിക്കുമെന്നും അറിയുന്നു.ആരാണ് സജ്ജനം. എന്താണ് സജ്ജനലക്ഷണം.

21.തിതിക്ഷവഃകാരുണികാസ്സുഹൃദസ്സർവ്വദേഹിനാം

അജാതശത്രവശ്ശാന്താസ്സാധവസ്സാധുഭൂഷണഃ

തിതിക്ഷുക്കളും കാരുണികരും സർവ്വദേഹികൾക്കുംസുഹൃത്തും അജാതശത്രുവും ശാന്തനുമായ സജ്ജനത്തെ സജ്ജനഭൂഷണമെന്ന് അറിയുക.

22.മയ്യനന്യേനഭാവേന ഭക്തിം കുർവ്വന്തി യേ ദൃഢാം

മത്കൃതേത്യക്തകർമ്മാണസ്ത്യക്തസ്വജനബാന്ധവഃ

23.മദാശ്രയഃകഥാമൃഷ്ടാഃശൃണ്വന്തി കഥയന്തി ച

തപന്തി വിവിധാസ്താപാ നൈതാൻമദ്ഗതചേതസഃ

എന്നിലുള്ള അനന്യഭാവത്തോടെ,ദൃഢഭക്തിയോടുകൂടി,എനിക്കായി സ്വജന ബാന്ധവാദികളേയും മറ്റു കർമ്മങ്ങളേയുമുപേക്ഷിക്കാനവർസന്നദ്ധരായിരിക്കും. മറ്റു വിഷയശ്രുവണമുപേക്ഷിച്ച് എന്നെമാത്രമാശ്രയിച്ച് എന്റെ കഥമാത്രം പറഞ്ഞും കേട്ടും എന്നിൽമാത്രം ഗമിക്കുന്ന മനസ്സോടെ വിവിധതരം തപസ്സുകളനുഷ്ഠിച്ച് തപിക്കുന്നു.

24. ത ഏതേ സാധവഃസാധ്വി സർവ്വസംഗവിവർജ്ജിതഃ

സംഗസ്ത്വേഷ്വഥ തേ പ്രാർത്ഥ്യസ്സംഗദോഷഹരാഹിതേ

സർവ്വസംഗവിവർജ്ജിതനായ ആ സാധു എന്റെ സംഗംനിമിത്തം അതുവരെയുണ്ടായ ദുർജ്ജനസംഗദോഷമെല്ലാം തീർന്ന് ശുദ്ധനാവുന്നു.

25. സതാം പ്രസംഗാന്മമ വീര്യസംവിദോ

ഭവന്തി ഹൃത്കർണ്ണരസായനാഃകഥാഃ

തജ്ജോഷണാദാശ്വപവർഗ്ഗവർത്മനി

ശ്രദ്ധാരതിർഭക്തിരനുക്രമിഷ്യതി.

സത്തുക്കൾഎന്റെ കഥകള്പറയുന്നതുകേട്ട് എന്റെ വീര്യവത്തായ കഥകൾക ർണ്ണരസായനമാവുന്ന ലീലാസ്വാദനാവസരങ്ങൾകൈവരുന്നു. അതിന്റെ ആവ ർത്തനഫലമായി, മുക്തിമാർഗ്ഗത്തില് ശ്രദ്ധയും രതിയും ഭക്തിയും ക്രമത്തിലുണ്ടാ യി, അജ്ഞാനം നശിച്ച് ജ്ഞാനം നേടുന്നു.

26.ഭക്ത്യാ പുമാൻജാതവിരാഗഐന്ദ്രിയാ-

ദൃഷ്ടശ്രുതാന്മദ്രചനാനുചിന്തയാ

ചിത്തസ്യയത്തോഗ്രഹണേ യോഗയുക്തോ

യതിഷ്യതേ ഋജുഭിർയോഗമാർഗ്ഗൈഃ

ഭക്തിയാൽഇന്ദ്രിയവിഷയങ്ങളില് വിരക്തി ജനിക്കുന്നു.ദൃഷ്ടവും ശ്രുതവുമായ (കണ്ടതും കേട്ടതും)എന്റെ രചനയെ (പ്രപഞ്ചം)സദാ അനുചിന്തനം ചെയ്ത് ചിത്തത്താൽ ആ രചനാരഹസ്യം ഗ്രഹിച്ച യോഗയുക്തന് ഋജുവായ യോഗ മാർഗ്ഗം വിട്ട് വളഞ്ഞ വഴികളിലേക്ക് ഒരിക്കലും വ്യതിചലിക്കുന്നതല്ല.

27.അസേവയാഅയം പ്രകൃതേർഗുണാനാം

ജ്ഞാനേനവിജ്ഞാനവിജൃംഭിതേന

യോഗേനമയ്യർപ്പിതയാ ച ഭക്ത്യാ

മാം പ്രത്യഗാത്മാനമിഹാവരുന്ധേ

പ്രകൃതിഗുണങ്ങളെ അസേവ്യമെന്ന് അറിയുന്ന ജ്ഞാനവിജ്ഞാനസാധനകളാൽവിജൃംഭിതമായ മനസ്സ് യോഗത്താലും എന്നിലർപ്പിതമായ ഭക്തിയാലും സ്വയം പ്രത്യഗാത്മാവായി ഭവിക്കുന്നു.

ദേവാഹൂതി ചോദിച്ചു:ഏറ്റവും ഉത്തമമായഭക്തിയുടെ വ്യക്തസ്വരൂപമെന്താണ്. എനിക്ക് എളുപ്പം നിർവ്വാണം നൽകുന്നത് ഏതുതരം ഭക്തിയാണ്.ഭഗവാൻ യോഗസ്വരൂപനാകയാൽ,അവിടുന്ന് പറഞ്ഞ നിർവ്വാണാത്മകമായ തത്വാവ ബോധാത്മകമായ മാർഗ്ഗത്തിന്റെ വിവിധാംഗങ്ങളും അവയുടെ പദ്ധതികളും അവയെത്തിക്കുന്ന പദങ്ങളും നിഷ്പ്രയാസം പറഞ്ഞുതരാമല്ലോ.മന്ദബുദ്ധികളായ ഞങ്ങൾക്കെല്ലാം മനസ്സിലാവുന്ന രീതിയിൽ, എളുപ്പം ബോധിക്കുന്ന രീതിയിൽ, ഭഗവദനുഗ്രഹം കൊണ്ട് സ്ത്രീകൾക്കെല്ലാവർക്കും ലഭിക്കുംവിധം പറഞ്ഞുതരിക.

അമ്മയിൽ കൃപയോടും സ്നേഹത്തോടും കൂടി കപിലന് സാംഖ്യതത്വശാസ്ത്രവും ഭക്തിയും യോഗക്രമങ്ങളും ശബ്ദാദികളെ അറിയുന്നതും ആമ്നായത്തെ ലഭിക്കുന്നതുമായ ജ്ഞാനവും അപ്പോൾഉപദേശിച്ചു.ശ്രീഭഗവാൻ പറഞ്ഞു:-

ശ്ലോകം 32 ദേവാനാം ഗുണലിംഗാനാംആനുശ്രവികകർമ്മണാം

സത്വ ഏവൈക മനസോവൃത്തിഃസ്വാഭാവികീതുയാ

33.അനിമിത്താ ഭാഗവതീ ഭക്തിസ്സിദ്ധേർഗ്ഗരീയസി

ജരയത്യാശു യാ കോശം നിശീർണ്ണമനലോയഥാ

സാത്വികിയായമനോവൃത്തി സ്വാഭാവികിയും ശുദ്ധയുമാണ്. അത് ദൈവികമായ ഗുണലക്ഷണത്താൽ മറ്റൊരാശ്രയവും കൂടാതെത്തന്നെ ആനുശ്രവികകർമ്മത്തിൽ ശ്രദ്ധയൂന്നുന്നു.(വേദകർമ്മം, ശ്രുതി).അത്തരം ഭക്തി അനിമിത്തം (കാരണമില്ലാത്തത്, causeless)ആയതുകൊണ്ട് സിദ്ധിയേക്കാളും(പ്രയത്നിച്ചുനേടിയ ഭക്തി) മഹത്തരമാണ്. അഹൈതുകീഭക്തിയായ ഇതാണ് ഭാഗവതധർമ്മങ്ങളിൽഏറ്റവും മഹത്ത്.അത് അഗ്നി എപ്രകാരം ശുദ്ധമാക്കുന്നുവോ അതുപോലെ ആത്മാവരണങ്ങളെ ഹനിച്ച് ആത്മശുദ്ധി തരുന്നു.

34. നൈകാത്മനാം മേ സ്പൃഹയന്തി കേചി-

ന്മത്പാദസേവാഭിരതോ മദീഹാഃ

യേ അന്യോന്യതോ ഭഗവതാഃപ്രസജ്യ

സദാ ജയന്തേ മമ പൌരുഷാണി

അവർഎന്നില് ഏകാത്മതയോടെ മറ്റൊരാഗ്രഹവും കൂടാതെ എന്റെ പാദസേവ യിൽമാത്രം അഭിരതിയോടെ ഇരിക്കുന്നു.പരസ്പരം ഭാഗവതകഥകൾ പറഞ്ഞും എ ന്റെ പൌരുഷത്തെ വാഴ്ത്തിയും ജീവിക്കുന്നു.

35.പശ്യന്തി മേ തേ രുചിരാണ്യംബ,സന്തഃ

പ്രസന്ന വക്ത്രാരുണലോചനാനി

രൂപാമി ദിവ്യാനി വരപ്രദാനി

സാകം വാചം സ്പൃഹണീയാം വദന്തി

അമ്മേ,എന്റെ മനോഹരവും പ്രസന്നവുമായ മുഖം ,അരുണലോചനം, രൂപം, ദിവ്യവരപ്രദങ്ങളായ മൂർത്തിഭേദങ്ങളെന്നിവ ദർശിച്ച് സദാ അവരെന്നോട് മഞ്ജുഭാഷണം ചെയ്യുന്നു.എന്നെ അഭിസംബോധന ചെയ്ത് പാടുന്നു,പറയുന്നു.

36.തൈർദർശനീയാവയവൈരുദാര-

വിലാസഹാസേക്ഷിതവാമസൂക്തൈഃ

ഹൃതാത്മനോഹൃതപ്രാണാംശ്ചഭക്തി-

രനിശ്ചിതോ മേ ഗതിമണ്വീം പ്രയുങ് ക്തേ

ദർശനീയമായ എന്റെ അവയവങ്ങൾ, ഉദാരവിലാസഹാസങ്ങൾ, ലീലകൾ, കടാക്ഷങ്ങൾ,സൂക്തങ്ങളെന്നിവയാൽ പ്രാണനും ആത്മാവും ഹരിക്കപ്പെട്ടവരായി ഭക്തിയിലാറാടുന്ന അവർക്ക് ആ പ്രേമം തന്നെ മുക്തിമാർഗ്ഗമായി ഭവിക്കുന്നു..

37.അഥോ വിഭൂതിം മമ മായാവിനസ്താ-

മൈശ്വര്യമഷ്ടാംഗമനുപ്രവൃത്തം

ശ്രിയം ഭാഗവതീം വാ അസ്പൃഹയന്തിഭദ്രാം

പരസ്യമേതേ അശ്നുവതേ തു ലോകേ.

എന്റെ വിഭൂതികൾ,എന്റെ മായ,ഐശ്വര്യം,അഷ്ടാംഗങ്ങളെ അനുപ്രവൃത്തമാക്കുന്ന യോഗം ,ശ്രീഭഗവതി ഇവയെയൊന്നും അവരാഗ്രഹിക്കുന്നില്ല.എന്നാലും എന്റെ പരമപദലോകത്തില് ചേർന്ന് ഭദ്രമായ ആ പദത്തില് (തങ്ങളാശിക്കാതെയും)ഇവയെല്ലാം അവരാസ്വദിച്ചാനന്ദിക്കുന്നു. ഭോഗേച്ഛയില്ലാതെയും ഭോഗം കിട്ടുന്നു.

38.ന കർഹിചിന്മത് പരാശ്ശാന്തരൂപേ

നങ് ക്ഷ്യന്തിനോമേ അനിമിഷോലേഢിഹേതിഃ

യേഷാമഹം പ്രിയആത്മാസുതശ്ച

സഖാഗുരുസ്സുഹൃദോദൈവമിഷ്ടം.

പരവും പരമശാന്തരൂപവുമായ ആ ലോകത്തില്,അവർക്ക് മൃത്യു(അവസാനം) ഇല്ല. കണ്ണിമക്കാനുള്ള നേരംപോലെ അനേകകല്പയുഗങ്ങൾ അവരവിടെ ആനന്ദിക്കുന്നു.അവർക്കവിടെ ഞാനാണ് ഏറ്റവും പ്രിയങ്കരമായ ആത്മാവും മകനും സഖാവും ഗുരുവും സുഹൃത്തും ഇഷ്ടദൈവവുമെല്ലാം.

39.ഇമംലോകം തഥൈവാമുമാത്മാനമുഭയായിനം

ആത്മാനമനുയേടേഹയേരായഃപശവോഗൃഹാഃ

40.വിസൃന്ദ്യസർവ്വാഹന്യാശ്ചമാമേവം വിശ്വതോമുഖം

ഭജന്ത്യനന്യയാ ഭക്ത്യാതാൻമൃത്യോരതിഹരയേം

ഈ ലോകത്തിൽസ്വന്തം സ്ഥൂലസൂക്ഷ്മാംഗങ്ങളിലോ പശുക്കളിലോ ഗൃഹത്തിലോ മമതയോ അഭിമാനമോ കൂടാതെ സർവ്വസ്വമായി പ്രകാശിക്കുന്ന എന്നെമാത്രം വിശ്വതോമുഖമായി ഭജിക്കുന്നവർക്ക് സംസാരദുഃഖം,മൃത്യുഭയം എന്നിവയില്ലാതെ ഞാൻസംരക്ഷിക്കുന്നു.

41.നാന്യത്രമദ്ഭഗവതഃപ്രധാനപുരുഷേശ്വരാത്

ആത്മനസ്സർവ്വഭൂതാനാം ഭയം തീവ്രം നിവർത്തതേ.

എന്നിലല്ലാതെ മറ്റൊന്നിലും ആശയില്ലാത്ത പരമഭാഗവതർക്ക് സർവ്വഭൂതാത്മാവും പ്രധാനപുരുഷേശ്വരനുമായ ഞാൻസർവ്വഭയവും നീക്കുന്നു.

42.മദ്ഭയാദ്വാതി വാതോയം സൂര്യസ്തപതിമദ്ഭയാത്

വർഷതീന്ദ്രോദഹത്യഗ്നിർമൃത്യുശ്ചരതിമദ്ഭയാത്

വായു വീശുന്നതും സൂര്യൻതപിക്കുന്നതും ഇന്ദ്രൻവർഷിക്കുന്നതും അഗ്നി ദഹിപ്പിക്കുന്നതും മൃത്യു ചരിക്കുന്നതും എന്നെ ഭയന്നാണ്.

43.ജ്ഞാനവൈരാഗ്യയുക്തേന ഭക്തിയോഗേന യോഗിനഃ

ക്ഷേമായ പാദമൂലം മേ പ്രവിശ്യന്ത്യകുതോഭയം

ജ്ഞാനവൈരാഗ്യങ്ങളെ ഭക്തിയോഗത്താല് പ്രാപിച്ച യോഗികളെല്ലാം എന്റെ പാദമൂലത്തിൽ ചേർന്ന് ഭയമേ ഇല്ലാത്ത ക്ഷേമം പ്രാപിക്കുന്നു.

44.ഏതാവാനേവലോകേസ്മിൻപുംസാം നിഃശ്രേയസോദയഃ

തീവ്രേണ ഭക്തിയോഗേന മനോമയ്യർപ്പിതം സ്ഥിരം

തീവ്രമായ ഭക്തിയോഗത്താൽമനസ്സ് സ്ഥിരമായി എന്നിൽത്തന്നെ അർപ്പിക്കാൻസാധിക്കുമെങ്കില് നിഃശ്രേയസോദയത്തിന് അതിനേക്കാളുത്തമവും നിർദ്ദോഷവുമായ മറ്റൊരു വഴിയില്ല.

അദ്ധ്യായം 26ൽതത്വലക്ഷണമാണ്.

1. അഥതേ സംപ്രവിക്ഷ്യാമി തത്വാന്തരലക്ഷണം പൃഥക്
   യദ്വിദിത്വാ വിമുച്യേത പുരുഷഃപ്രാകൃതൈർഗുണൈഃ

ഇനി തത്വലക്ഷണം വേർതിരിച്ചുപറയാം. ഇതറിഞ്ഞാൽ പുരുഷപ്രകൃതികളു ടെ ഗുണലക്ഷണങ്ങളറിഞ്ഞ് പുരുഷനെ പ്രകൃതിയിൽനിന്ന് മോചിതനാക്കാം.

2. ജ്ഞാനം നിഃശ്രേയസാർത്ഥായ പുരുഷധ്യാത്മദർശനം
   യദാഹുർവർണ്ണയേതത്തേ ഹൃദയഗ്രന്ഥിഭേദനം
   ഈ ജ്ഞാനം ഹൃദയഗ്രന്ഥി(അനാഹതചക്രം)ഭേദിച്ച് ആത്മപുരുഷദർശനം സാധിപ്പിച്ച് നിഃശ്രേയസം അണയ്ക്കുന്നതാണ്.

3.അനാദിരാത്മാ പുരുഷോ നിർഗുണഃപ്രകൃതേഃപരഃ

പ്രത്യക്ധാമാഃസ്വയംജ്യോതിർവിശ്വംയേനസമന്വിതം.

അനാദിയും നിർഗ്ഗുണനും സ്വയംജ്യോതിസ്വരൂപവുമായ അന്തരാത്മാവായ പുരുഷനിലാണ് വിശ്വമാകെ ഇരിക്കുന്നത്.

4.സ ഏഷ പ്രകൃതിം സൂക്ഷ്മാം ദൈവീം ഗുണമയീം വിഭുഃ

യദൃഛയൈവോപഗതാമഭ്യപദ്യതലീലയാ.

ആ പുരുഷൻസൂക്ഷ്മവും ദൈവീശക്തിയും ഗുണമയിയുമായ പ്രകൃതിയെ ചദൃഛയാ വന്നുചേർന്ന ഭോഗങ്ങളെയെന്നപോലെ ലീലയാ സ്വീകരിച്ചിരിക്കയാണ്. നിർഗു ണപുരുഷന്റെ ലീലാരൂപമായ വിഭൂതിയാണ് ഗുണമയമായ പ്രപഞ്ചം.ആ വിഭൂതി യേയും മായയേയും ആഗ്രഹിക്കാതെ പരമപദമായ ഭഗവാനെമാത്രം ആശ്രയിക്കു ന്നതാണ് പരമമായ നിഃശ്രേയസമെന്ന് നേരത്തേ പറഞ്ഞു. കാരണം വിഭൂതി പുരുഷന്റേതാണ്. പുരുഷപ്രാപ്തി സ്വാഭാവികമായും വിഭൂതിപ്രാപ്തിയുമാണ്. യദൃഛ യാ വന്നുചേരുന്ന ഭോഗമായി ഉപാസകനിലും അതുവന്നുചേരണം. ഭഗവാനിലെ ന്നപോലെ.

5. ഗുണൈർവിചിത്രാഃസൃജതീം സരൂപാഃപ്രകൃതിംപ്രജാഃ

വിലോക്യമുമുഹേസദ്യസ്സ ഇഹജ്ഞാനഗൂഹയം

ഗുണങ്ങളാൽ വിചിത്രമായി പലവിധം പ്രജകളെ രൂപത്തോടുകൂടി സൃഷ്ടിക്കുന്ന പ്രകൃതിയെ കണ്ട് മോഹിതരാവുന്നപക്ഷം ജീവനിൽനിന്ന് ജ്ഞാനം ഒളിപ്പിക്കപ്പെടുന്നു, അജ്ഞാനം ഉണ്ടാവുന്നു.

6.ഏവം പരാഭിധ്യാനേന കർതൃത്വം പര്കൃതേഃപുമാൻ,

കർമ്മസുക്രിയമാണേഷു ഗുണൈരാത്മനി മന്യതേ

പരാപ്രകൃതിയാൽ ഗുണവികാരങ്ങളാൽ,ചെയ്യപ്പെടുന്ന ക്രിയകളുടെയെല്ലാം കർതൃത്വം ഞാനാണതുചെയ്തതെന്ന് തന്നിൽത്തന്നെ അദ്ധ്യാസം ചെയ്യുന്നു. (ഇതായിരുന്നു അർജ്ജുനന്റെ പ്രശ്നം. നീയല്ല,ഞാനാണ് –ദേഹമല്ല,ദേഹിയാണ്- കർത്താവെന്ന് ഗീതോപദേശത്താൽ കൃഷ്ണന് ആ പ്രശ്നം പരിഹരിച്ചു.എന്നിട്ടും ആ പ്രശ്നം അർജ്ജുനന്ന് രണ്ടാമതുമൊരിക്കല് സംഭവിച്ചു. യാദവസ്ത്രീകളെ ഭഗവാന്റെ സ്വർഗ്ഗാരോഹണശേഷം സംരക്ഷിക്കാനാവാതെ, ഗാണ്ഡീവം ഒന്നു പൊക്കാനും കൂടി കഴിയാതെ വന്നപ്പോഴാണ് ആ അദ്ധ്യാസം അർജ്ജുനനിൽനിന്ന് പൂർണ്ണമായും ഇല്ലാതാവുന്നത്.)

7.തദസ്യ സംസൃതിർബന്ധഃപാരതന്ത്ര്യം ച തത്കൃതം

ഭവത്യകർത്തുരീശസ്യ സാക്ഷിണോ നിർവൃതാത്മനഃ

അതിനാൽ യഥാർത്ഥത്തില് അകർത്താവും സ്വതന്ത്രനും സാക്ഷിയും നിർവൃതാത്മാവുമായ പുരുഷന് സംസാരബന്ധവും പാരതന്ത്ര്യവും വീണ്ടും വീണ്ടും സംഭവിക്കുന്നു. അതുകൊണ്ട് സർവ്വകർമ്മവും ഈശ്വരാർപ്പണമായി ചെയ്യണം. ഞാനിത് ചെയ്യുന്നു ,എന്റേത് എന്ന മമതാബന്ധംകൂടാതെ ചെയ്യണമെന്ന് അർത്ഥം.

8.കാര്യോ കാരണകർതൃത്വേ കാരണം പ്രകൃതിം വിദുഃ

ഭോക്തൃത്വേ സുഖദുഃഖാനാം പുരുഷം പ്രകൃതേഃപരം

കാര്യത്വവും കർതൃത്വവും പുരുഷന് ചേരാൻകാരണമായിരിക്കുന്നത് പ്രകൃതിയാണ്. ഭോക്താവ് എന്നഭാവത്തിൽ പുരുഷൻസുഖദുഃഖങ്ങളനുഭവിക്കുന്നു. ഭോക്തൃ

ഭാവത്തിൽ പുരുഷൻപ്രകൃതിയിൽനിന്ന് വ്യത്യസ്തനാണെന്ന് വിദ്വാന്മാർഅനുഭവത്തിൽനിന്നുതന്നെ അറിയുന്നു.

ദേവാഹൂതി ചോദിച്ചു:സ്ഥൂലരൂപവും സൂക്ഷ്മരൂപവുമെടുത്ത് ലോകത്തിന് കാരണപിതൃക്കളായ പ്രകൃതിയുടേയും പുരുഷന്റേയും ലക്ഷണങ്ങൾഎന്താണ്.

10.ശ്രീഭഗവാൻപറഞ്ഞു:

യത്തദ് ത്രിഗുണമവ്യക്തം നിത്യം സദസദാത്മകം

പ്രധാനം പ്രകൃതിം പ്രാഹുരവിശേഷംവിശേഷവത്

11.പഞ്ചഭിഃപഞ്ചഭിർബ്രഹ്മചതുർഭിർദശഭിസ്തഥാ

ഏതച്ചതുർവിംശതികംഗണംപ്രാധാനികം വിദുഃ

അവ്യക്തവും അരൂപവും നിത്യവും ത്രിഗുണാത്മകവും സദസദാത്മകവുമായി ,സ്ഥൂലസൂക്ഷ്മരൂപങ്ങളേയും വിശേഷങ്ങളേയും ചിലകാലത്തും അവിശേഷത്തെ ചിലകാലത്തും ആശ്രയിക്കുന്നതായി സർവ്വത്തിനും കാരണഭൂതമായിരിക്കുന്ന പ്രധാനം അഥവാ പ്രകൃതി (വൈശേഷികവും സാംഖ്യത്തിൽപെടുന്നത് കാണുക) 5, 5, 4, 10 എന്ന ക്രമത്തില് 24 ഗണങ്ങൾഅഥവാ തത്വങ്ങളാണ് പ്രധാനത്തിനുള്ളതെന്ന് വിദ്വാന്മാർ അറിയുന്നു.അവ ഏതെല്ലാം.

12.മഹാഭൂതാനി പഞ്ചൈവ ഭൂരാപോഗ്നിർമരുന്നഭഃ

തന്മാത്രാണി ച താവന്തി ഗന്ധാദീനി മതാനി മേ

മഹാഭൂതങ്ങൾ അഞ്ചെണ്ണം .ഭൂമി,ആപസ്,അഗ്നി,മരുത്ത്,നഭസ്സ്. അഞ്ചുതന്മാത്രകൾ,ഗന്ധം,രസം,രൂപം,സ്പർശം,ശബ്ദം എന്നിവ ഈ അഞ്ചുഭൂതങ്ങൾക്ക്.

13.ഇന്ദ്രിയാണി ദശ,ശ്രോത്രം ത്വഗ് ദൃക് രസനനാസികാഃ

വാക്കരൌ ചരണൌ മേഢ്രം പായുർദശമ ഉച്യതേ

ഇന്ദ്രിയങ്ങൾപത്തെണ്ണം. ശ്രോത്രം,ത്വക്,നേത്രം,രസന,നാസിക, വാക്ക്,കരങ്ങൾ, ചരണങ്ങൾ,മേഢ്രം, പായു.

14.മനോബുദ്ധ്യഹങ്കാരശ്ചിത്തമിത്യന്തരാത്മകം

ചതുർധാലക്ഷ്യതേ ഭേദോഃവൃത്ത്യാലക്ഷണരൂപയാ

മനസ്സ്,ബുദ്ധി,അഹങ്കാരം,ചിത്തം എന്നീ നാലെണ്ണം ചേർന്ന അന്തഃകരണം അതിന്റെ വൃത്തിലക്ഷണരൂപത്താലാണ് ഭേദം കല്പിക്കപ്പെട്ടിരിക്കുന്നത്. മേല്പറഞ്ഞവയാണ് 24 ഗണം അഥവാ തത്വങ്ങൾ.

15.ഏതാവാനേനസംഖ്യാതോ ബ്രഹ്മണസ്സഗുണസ്യഹ

സന്നിവേശോ മയാ പ്രോക്തോ യഃകാലഃപഞ്ചവിംശകഃ

എന്നാൽപ്രോക്തമായ വിധം ഇപ്രകാരം 24 സംഖ്യകളാൽ,സഗുണമായ പ്രപഞ്ചത്തെ ബ്രഹ്മാവ് സന്നിവേശിപ്പിച്ചു.ഇയിനോട് കാലത്തെക്കൂടി ചേർത്താൽ,25 തത്വമായി.

16. പ്രഭാവം പൌരുഷംപ്രാഹുഃ കാലമേകേയതോഭയം

അഹങ്കാരവിമൂഢസ്യ കർത്തുഃപ്രകൃതിമീയുഷഃ

24 തത്വം പ്രകൃതിയാണ്. കാലപ്രഭാവം പൌരുഷമാണ്.പ്രകൃതിയെ (മായയെ) പ്രാപിച്ച് ഇതുഞാനാണ് ചെയ്യുന്നതെന്ന് അഹങ്കരിച്ചു ജീവിക്കുന്ന മൂഢൻമാത്രമേ കാലപുരുഷനെ ഭയപ്പെടുന്നുള്ളൂ.

17.പ്രകൃതേർഗ്ഗുണസാമ്യസ്യ നിർവ്വിശേഷസ്യ മാനവി

ചേഷ്ടാ യതസ്സ ഭഗവാൻകാല ഇത്യുപലക്ഷിതഃഗുണസാമ്യമുള്ള നിർവ്വിശേഷമായ പ്രകൃതിയെ ആര് ചലിപ്പിക്കുന്നുവോ, ചേഷ്ടിപ്പിക്കുന്നുവോ, ആ ഭഗവാൻതന്നെയാണ് കാലമെന്ന ലക്ഷണത്തോടെ പറയപ്പെട്ടിരിക്കുന്നത്. ഭഗവദ്ഗീതയിലെ വിശ്വരൂപദർശനത്തിൽ(അ.11.ശ്ലോ.32)ശ്രീകൃഷ്ണനും ഇതാണ് പറയുന്നത്.

കാലോസ്മി ലോകക്ഷയകൃത് പ്രവൃദ്ധോ

ലോകാൻസമാഹർത്തുമിഹപ്രവൃത്തഃ

ഭഗവദ്ഗീതയിൽ,സാംഖ്യയോഗമെന്ന രണ്ടാമദ്ധ്യായം ഗീതയുടെ ബീജമാണ്. ഗീത മുഴുവനായെടുത്താൽ,ആ ജ്ഞാനയോഗത്തിന്റെ സമ്പൂർണ്ണവിശകലനവും വർണ്ണനവും മാർഗ്ഗവും ലക്ഷ്യവും മാതൃകയുമാണ്. ഗീതയിൽജ്ഞാനകർമ്മയോഗങ്ങളിൽനിന്ന് ചർച്ച ആരംഭിക്കുന്നത് അർജ്ജുനൻസംശയാലുവും കർമ്മോന്മുഖനുമാകയാലാണ്. ഇവിടെ ദേവാഹൂതിക്ക് ഭഗവാനിൽസംശയമില്ല. എല്ലാ കർമ്മവും കഴിഞ്ഞ് മുക്തിക്കുള്ള ഉപായമന്വേഷിക്കുന്നവളാണ്. അതിനാലാണ് ഭക്തിയോഗത്തിൽനിന്നാരംഭിക്കുന്നത്.

18.അന്തഃപുരുഷരൂപേണ കാലരൂപേണ യോ ബഹിഃ

സമന്വേത്യേഷസത്വാനാം ഭഗവാനാത്മമായയാം.

ജീവജാലങ്ങളുടെ അകത്തുപുരുഷനായും പുറത്തു കാലമായും ആത്മമായയാല് അന്വയിക്കപ്പെട്ടു വർത്തിക്കുന്ന ഏകമായ ഭഗവാന് മാത്രമാണ് സത്യം.നമ്മുടെ ഉള്ളിൽഞാനെന്ന(അഹം)വിചാരത്തോടെ സ്വപ്നത്തിലും ജാഗ്രത്തിലും സുഷുപ്തിയിലും അവസ്ഥാഭേദങ്ങളോടെ അനുഭവിക്കുന്നതും കല്പ,യുഗ,മന്വന്തര, വർഷ,പക്ഷ, മാസ,ദിന,നിമേഷരൂപത്തിൽപുറത്തുള്ള കാലപുരുഷനെ അന്തരംഗത്തിലനുഭവിപ്പിച്ച് ഇവയെ അന്വയിപ്പിച്ച് ഏകീഭവിപ്പിക്കുന്നതും ഒരൊറ്റ ശക്തിയാണ്.ആ ശക്തിയെയാണ് ഈശ്വരനെന്നുംസത്യമെന്നും ഇന്ത്യയിലെ ഫിലോസഫി വിളിക്കുന്നത്.അതിനാൽത്തന്നെ ആ ഏകം അനേകമായി ,പ്രപഞ്ചമാകെ നിറഞ്ഞു നിൽക്കുന്നതായും അനുഭവപ്പെടുന്നു.

19.ദൈവാത് ക്ഷുഭിതധർമ്മിണ്യാം സ്വസ്യാം യോനൌ പരഃപുമാൻ,

ആധത്തവീര്യം സാസൂതമഹത്തത്വം ഹിരണ്മയം.

പരമപുരുഷനായ ആ കാലപുരുഷൻ,ഗുണങ്ങളുടെ ക്ഷുഭിതധർമ്മത്തോടുകൂടിയവളായ സഹധർമ്മിണിയായ പ്രകൃതിയുടെ യോനിയിൽ(പ്രപഞ്ചയോനി)തന്റെ വീര്യം (എനർജി)നിക്ഷേപിക്കുമ്പോൾ,സ്ത്രീപുരുഷസമന്വയമായി ഹിരണ്മയമായി മഹത്തത്വം ആവിർഭവിക്കുന്നു.

20.വിശ്വമാത്മഗതം വ്യഞ്ജൻകൂടസ്ഥോ ജഗദങ്കുരഃ

സ്വതേജസാ അപിബത്തീവ്രമാതമപ്രസ്വാപനം തമഃ

വിശ്വത്തെ മുഴുവനും ആത്മഗതമായി ധരിച്ചതും വിശ്വത്തെ വ്യഞ്ജിപ്പിക്കേണ്ടതും കൂടസ്ഥവും ലോകാങ്കുരവുമായ ആ ഹിരണ്യഗർഭം സ്വതേജസ്സുതന്നെ കുടിച്ച് തീവ്രമായ തപസ്സുകൊണ്ട് ആ പ്രകാശത്താൽതന്നെ ചുഴന്നുനിന്ന ജഡമായ തമസ്സിനെ നീക്കി.

21.യത്തത് സത്വഗുണം സ്വച്ഛം ശാന്തം ഭഗവതഃപദം

യദാഹുർവാസുദേവാഖ്യം ചിത്തം തന്മഹദാത്മകം

ഓരോരുത്തരും അവരുടെ സത്വഗുണമാകുന്ന പ്രകാശത്താൽസ്വച്ഛവും ശാന്തവുമായ ഈശ്വരപദം ഇപ്രകാരം ചിന്തിച്ച് മനനം ചെയ്ത് തപിച്ചറിയണം.ആ ഈശ്വരപദത്തെത്തന്നെ വാസുദേവനെന്ന സത്വഗുണാത്മകമായും, ആ പ്രകാരം ചിന്തിക്കുന്ന ചിത്തത്തെത്തന്നെ മഹദാത്മകമായും പറയുന്നത്. ചിന്തിക്കുന്ന ,മനനം ചെയ്യുന്ന സത്വഗുണാത്മകമായ മഹത്ത് ചിത്തത്തിലുദിക്കുന്ന സ്വച്ഛശാന്തമായ സത്വഗുണപ്രകാശമാണ് വാസുദേവൻ,അഥവാ ഈശ്വരൻ,ഭഗവാൻ.

22.സ്വച്ഛത്വമധികാരിത്വം ശാന്തത്വമിതി ചേതസഃ

വൃത്തിഭിർലക്ഷണം പ്രോക്തം യഥാപാം പ്രകൃതിഃപരാ.

സ്വച്ഛത്വം,അവികാരിത്വം,ശാന്തത്വം,ഇവയോടുകൂടിയ ജലത്തിന്റെ വൃത്തിക ൾതന്നെയാണ് ധ്യാനാവസ്ഥയിൽഈശ്വരപദം ദർശിക്കുന്ന ഒരു ചിത്തത്തിന്റെ ലക്ഷണങ്ങൾ. ആദിപരാശക്തിക്കും ഈ ലക്ഷണങ്ങളാണ്.

23.മഹത്തത്ത്വാദ്വികുർവ്വാണാദ് ഭഗവദ്വീര്യസംഭവാത്

ക്രിയാശക്തിരഹങ്കാരസ്ത്രിവിധസ്സമപദ്യത.

ഭഗവാന്റെ വീര്യത്തിൽനിന്ന് സംഭവിച്ച മഹത്തത്വത്തിൽനിന്ന് ക്രിയാശക്തിയോടു ചേർന്ന അഹങ്കാരമുണ്ടായി.അത് മൂന്നുവിധമാണ്.

24.വൈകാരികസ്തൈജസശ്ചതാമസശ്ചയതോഭവഃ

മനസശ്ചേന്ദ്രിയാണാം ച ഭൂതാനാം മഹതാമപി.

വൈകാരികം,തൈജസം,താമസമെന്നിവയാണ് 3 വിധ അഹങ്കാരങ്ങൾ. വൈകാരികം സാത്വികഗുണപ്രധാനം. തൈജസം രാജസം.താമസം താമസഗുണപ്രധാനം. ഇവയോരോന്നിൽനിന്നും മനസ്സും ഇന്ദ്രിയസമൂഹങ്ങളും മഹാഭൂതങ്ങളുമുണ്ടായി. ഏതുഗുണത്തിൽനിന്നാണോ മനസ്സും ഇന്ദ്രിയങ്ങളും മഹാഭൂതങ്ങളുമുണ്ടായത് ആ ഗുണമുള്ളതാവും അതിന്റെ കർമ്മം. ഈ കര്മമനുസരിച്ച് വർണ്ണാശ്രമധർമ്മവും സംഭവിക്കുന്നു.രാജസഗുണത്തിൽനിന്നാണെങ്കില് ക്രിയാശീലമാണ് കൂടുതല്. ആ ക്രിയാശീലമനുസരിച്ച് ക്ഷത്രിയനോ വൈശ്യനോ ആകാം. സാത്വികമെങ്കിൽജ്ഞാനജിജ്ഞാസയാണ് അധികം. അത്തരം ആളുകൾബ്രഹ്മജ്ഞാനത്തിൽ ചെന്നുചേരുന്നു. താമസമെങ്കിൽ ഇതുരണ്ടുമല്ലാതെ ഊണും ഉറക്കവും ഭോഗങ്ങളുമായി ആലസ്യത്തിൽനിദ്രയില് കിടക്കുന്നു.

25.സഹസ്രശിരസം സാക്ഷാദ്യമനന്തം പ്രചക്ഷതേ

സങ്കർഷണാഖ്യം പുരുഷം ഭൂതേന്ദ്രിയമനോമയം.

ഇപ്രകാരം അനേകവിധത്തിലുള്ള ഭൂതസമൂഹവും ഇന്ദ്രിയസമൂഹവും അതോടുചേർന്ന മനസ്സുകളുടെ വകഭേദങ്ങളുമായി,ആയിരം ശിരസ്സുകളോടെ സാക്ഷാത്തായി (പ്രത്യക്ഷരൂപമായി)അനന്തമായി,ഭൂതേന്ദ്രിയമനോമയമായി, കാണുന്ന കോസ്മിക് കാലപുരുഷനെയാണ് സങ്കർഷണനെവ്വ് വിളിക്കുന്നത്. വാസുദേവൻ സൂക്ഷ്മരൂപവും സങ്കർഷണന് സ്ഥൂലരൂപവുമാമ്. വാസുദേവൻചിത്തത്തിലിരിക്കുന്ന ബോധരൂപമാണ്. സങ്കർഷണൻപുറത്തുകാണുന്ന ബഹുരൂപമായ പ്രപഞ്ചദൃശ്യമാണ്. വാസുദേവനെ യോഗദൃഷ്ടികൊണ്ടുമാത്രം അനുഭവിക്കാം. സങ്കർഷണനെ യോഗദൃഷ്ടികൊണ്ടും ബാഹ്യദൃഷ്ടികൊണ്ടും അനുഭവിക്കാവുന്നതാണ്.

26.കർതൃത്വം കാരണത്വം ച കാര്യത്വം ഇതിലക്ഷണം

ശാന്തഘോരവിമൂഢത്വമിതിവാസ്യാദഹംകൃതേഃ

അഹങ്കാരലക്ഷണം കർതൃത്വം,കാരണത്വം,കാര്യത്വം എന്ന് മൂന്നുവിധത്തിലും ശാന്തം, ഘോരം,മൂഢമെന്ന് മൂന്നുഭാവത്തിലും അറിയാം. ഞാനാണ് കർത്താവെന്നത് കർതൃത്വാഹങ്കാരം.ഞാനാണിതിനെല്ലാം കാരണമായി വർത്തിച്ചതെന്നത് കാരണത്വാഹങ്കാരം. ഞാനാണ് കാര്യമെന്നത് കാര്യത്വാഹങ്കാരം.

27.വൈകാരികാദ്വികുർവ്വാണാന്മനസ്തത്വമജായത

യത്സങ്കല്പവികല്പാഭ്യാം വർത്തതേ കാമസംഭവഃ

സാത്വികാഹങ്കാരം സ്വപ്രകൃതിവിട്ട് വികൃതി അവലംബിക്കുന്നത് വൈകാരികം. അതിൽനിന്നു ജനിക്കുന്ന മനസ്സ് എന്ന തത്വത്തിന് സങ്കല്പവികല്പരൂപമാണ്. സങ്കല്പവികല്പരൂപമായ മനസ്സിലാണ് കാമജനനം(കാമത്തിന്റെ ഉല്പത്തി).

28.യദ്വിദുർഹ്യനിരുദ്ധാഖ്യം ഹൃഷീകാണാമധീശ്വരം

ശാരദേന്ദീവരശ്യാമം സംരാധ്യം യോഗിഭിശ്ശനൈഃ

വാസുദേവന്റേയും സങ്കർഷണന്റേയും കോസ്മിക് സ്ഥാനമാണ് ,പ്രദ്യുമ്നനും അനിരുദ്ധനും ജീവനിലുള്ളത്. വൈകാരികമനസ്സിന്റെ സൂക്ഷ്മരൂപം പ്രദ്യുമ്നനും സ്ഥൂലരൂപം അനിരുദ്ധനുമാണ്.കാമത്തിന്റെ സ്ഥൂലരൂപമായ അനിരുദ്ധൻസർവ്വേന്ദ്രിയങ്ങൾക്കും അധീശ്വരനും ശാരദേന്ദീവരശ്യാമളനും സർവ്വജനങ്ങളാലും ,യോഗികളാൽപ്പോലും,ആരാധ്യനുമാണ്.

29.തൈജസാസ്തുവികുർവ്വാണാദ് ബുദ്ധിതത്വമഭൂത് സതി

ദ്രവ്യസ്ഫുരണവിജ്ഞാനമിന്ദ്രിയാണാമനുഗ്രഹഃ

തൈജസത്തിന്റെ വികൃതികൊണ്ടാണ് ബുദ്ധിതത്വമുണ്ടാവുന്നത്. ഇതിന്റെ അനുഗ്രഹം ഇന്ദ്രിയങ്ങൾക്കു ലഭിച്ചാലേ ദ്രവ്യസ്ഫുരണവിജ്ഞാനം മനുഷ്യർക്കുണ്ടാവുകയുള്ളു. വൈശേഷികവും സാംഖ്യവും ദ്രവ്യങ്ങളുടെ ഉല്പത്തിജ്ഞാനം ഒരുപോലെയാണ് വിവരിക്കുന്നത്.സ്വപ്നാവസ്ഥ (തൈജസം)യിൽദ്രവ്യോല്പത്തിവിജ്ഞാനമുണ്ടാവുന്നു എന്ന് സാംഖ്യം അംഗീകരിക്കുന്നു എന്നത് ശ്രദ്ധേയമാണ്. തൈജസം- -ബുദ്ധി—ദ്രവ്യസ്ഫുരണവിജ്ഞാനം—സവികല്പമായ

ഇന്ദ്രിയജ്ഞാനം ഇങ്ങനെ അകത്തുനിന്ന് പുറത്തേക്കാണ് ഇവിടെ ക്രമം പറഞ്ഞിരിക്കുന്നത്.

30.സംശയോ അഥവിപര്യാസോ നിശ്ചയഃസ്മൃതിരേവച

സ്വപേ ഇത്യുച്യതേ ബുദ്ധേർലക്ഷണം വൃത്തിതഃപൃഥക്

ബുദ്ധിലക്ഷണങ്ങളായ 5 വൃത്തികൾഇവയാണ്. സംശയം,വിപര്യാസം, നിശ്ചയം, സ്മൃതി,സ്വപ്നം.

31.തൈജസാനീന്ദ്രിയാണ്യേവ ക്രിയാജ്ഞാനവിഭാഗശഃ

പ്രാണസ്യഹി ക്രിയാശക്തിർബുദ്ധേർവിജ്ഞാനശക്തിനാ

കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും തൈജസമായ രാജസാഹങ്കാരജന്യ ങ്ങൾതന്നെയാണ്. കർമ്മശക്തിയിരിക്കുന്നത് പ്രാണനിലാണ്. വിജ്ഞാനശക്തി ഇരിക്കുന്നത് ബുദ്ധിയിലുമാണ്. ഇതുരണ്ടും കൂടാതെ ഒരറിവും ഒരു ക്രിയയും ചെയ്യാൻസാധിക്കില്ല. ഒന്നും അറിയാനും സാധിക്കില്ല.

32.താമസാച്ച വികുർവ്വാണാത് ഭഗവദ്വീര്യചോദിതാദ്

ശബ്ദമാത്രമഭൂതസ്മാന്നഭഃശ്രോത്രം തു ശബ്ദഗം

ഭഗവാന്റെ വീര്യത്താൽ പ്രചോദിതമായ താമസാഹങ്കാരത്തിന്റെ വികൃതിയിൽനിന്ന് ശബ്ദം ഉത്ഭവിച്ചു. അതിൽനിന്ന് ആകാശമുണ്ടായി.ശബ്ദം ശ്രോത്രത്താൽഗ്രഹിക്കപ്പെടുന്നു.

33.അർത്ഥാശ്രയത്വം ശബ്ദസ്യ ദ്രഷ്ടുർലിംഗത്വമേവച

തന്മാത്രത്വം ച നഭസോ ലക്ഷണം കവയോ വിദുഃ

ശബ്ദത്തിന് അർത്ഥത്തോട് ആശ്രയത്വമുണ്ട്. ദൃശ്യത്തിന് ലിംഗത്വം അഥവാ ലക്ഷണത്വം പോലെത്തന്നെയാണ് ശബ്ദത്തിന്റെ അർത്ഥം. ശബ്ദത്തിന്റെ ലക്ഷണം അർഥത്വമാണ്. എങ്ങനെയെന്നാൽ,ഒരു വസ്തു(അതിനെ പദവും അർത്ഥവും ചേർന്ന പദാർത്ഥമെന്നാണല്ലോ പറയുന്നത്)അഥവാ ദ്രവ്യത്തിന്റെ ബോധം

ഉണ്ടാക്കിത്തരുന്നത് അതിന്റെ അർത്ഥമാണ് .അർത്ഥം അറിയാത്തവന് ഒരു പദമോ വാക്യമോ കേട്ടാലും മനസ്സിൽ ബോധമുണ്ടാകയില്ല. (ഭാഷ അറിയാത്തവന്ന്). ആന എന്നു പറഞ്ഞാൽ ആനയുടെ രൂപം മനസ്സിൽവരും. ആനയെക്കാണാതെത്തന്നെ. അത് ആനയുടെ അർത്ഥം അറിയുന്നതുകൊണ്ടാണ്. ആകാശത്തിന്റെ സൂക്ഷ്മരൂപമായ ആകാശതന്മാത്രയാണ് ശബ്ദമെന്ന് വിദ്വാന്മാർഅറിയുന്നു. ആകാശം കൂടാതെ ശബ്ദതരംഗം സഞ്ചരിച്ച് ശ്രോത്രത്തിലെത്തുകയില്ല.

34.ഭൂതാനാം ഛിദ്രദാതൃത്വം ബഹിരന്തരമേവച

പ്രാണേന്ദ്രിയാത്മധിഷ്ണ്യത്വം നഭസോവൃത്തിലക്ഷണം.

നഭസ്സ് അഥവാ ആകാശത്തിന്റെ വൃത്തിലക്ഷണങ്ങൾ:- ഭൂതങ്ങളെ ഛിദ്രമാക്കി പുറം ,അകം എന്ന് വ്യത്യാസം ഉണ്ടാക്കുന്നതും പ്രാണൻ ഇന്ദ്രിയം,മനസ്സ് എന്നിവയുടെയെല്ലാം ധിഷ്ണ്യ(അവസ്ഥാനം)യും ആകാശമാണ്. ഹൃദാകാശം, ചിദാകാശം എന്ന് ജീവികളിലും ഘടാകാശം ,ചിദാകാശമെന്ന് ഘടാദികളിലും ഛിദ്രരൂപമാക്കി അകത്തും പുറത്തും എന്ന ഭേദം തോന്നിപ്പിക്കുന്നു. ഇന്ദ്രിയമുള്ള ശരീരങ്ങൾക്കും പ്രാണനും മനസ്സിനും സർവ്വവസ്തുക്കൾക്കും ഇരിക്കാനുള്ള (അവസ്ഥാനം) അഥവാ സ്പേസ് ആയി പ്രവർത്തിക്കുന്നു.

35.നഭസശ്ശബ്ദതന്മാത്രാത് കാലഗത്യാവികുർവ്വതഃ

സ്പർശോ അഭവത്തതോവായുസ്ത്വക്സ്പർശസ്യ ച സംഗ്രഹഃ

കാലഗതികൊണ്ട് ശബ്ദതന്മാത്രാരൂപമായ നഭസ്സിൽ സ്പർശഗുണം ഉണ്ടാവുന്നു. ആ സ്പർശമാണ് വായു.അതിന്റെ സ്പർശം ത്വക്കിലൂടെ ജീവി അറിയുന്നു.

36.മൃദുത്വം കഠിനത്വം ച ശൈത്യമുഷ്ണത്വമേവച

ഏതത് സ്പർശസ്യ സ്പർശത്വം തന്മാത്രത്വം നഭസ്വതഃ

37.ചാലനം വ്യൂഹനം പ്രാപ്തിർനേതൃത്വം ദ്രവ്യശബ്ദയോഃ

സർവ്വേന്ദ്രിയാണാമാത്മത്വം വായോ കർമ്മാഭിലക്ഷണം.

ആകാശതന്മാത്രയായി ജനിച്ച വായുവിന്റെ സ്വഭാവങ്ങൾ മൃദുത്വം,കഠിനത്വം. ശൈത്യം, ഉഷ്ണത്വം,സ്പർശത്വം ഇവയാണ്. വായുവിന്റെ കർമ്മങ്ങള് ചാലനം, വ്യൂഹനം,പ്രാപ്തി,ദ്രവ്യത്തിനും ശബ്ദത്തിനും നേതൃത്വം ,സർവ്വേന്ദ്രിയങ്ങൾക്കും ആത്മത്വം എന്നിവയാണ്. ചലിപ്പിക്കുന്നതും വ്യൂഹരൂപത്തിൽ ചുഴലുന്നതും ഒരിടത്ത് പ്രാപിപ്പിക്കുന്നതും (സമുദ്രസഞ്ചാരത്തിലെന്നപോലെ)ദ്രവ്യങ്ങളേയും ശബ്ദങ്ങളേയും നയിക്കുന്നതും എല്ലാ ഇന്ദ്രിയങ്ങൾക്കും ആത്മാവായിരുന്ന് ബലം കൊടുക്കുന്നതും




വായുവാണ്.

38.വായോശ്ചസ്പർശതന്മാത്രാദ്രൂപം ദൈവേരിതാദഭൃത്

സമുത്ഥിതം തതസ്തേജശ്ചക്ഷുരൂപോപലംഭനം

വായുവിന്റെ സ്പർശതന്മാത്രാരൂപത്തിൽ, പ്രകാശത്താൽ തേജസ്സ് ഉണർന്നു. അതിനെ ചക്ഷുസ്സ് രൂപമായി കാണുന്നു. വായുസഞ്ചാരത്തിൽ ശബ്ദതന്മാത്രയും പ്രകാശതന്മാത്രയും ഒപ്പം സഞ്ചരിക്കുന്നു എന്നും അവ രണ്ടു വ്യത്യസ്തഇന്ദ്രിയങ്ങളാൽ ഗ്രഹിക്കപ്പെടുന്നു എന്നുമുള്ള അറിവ് വളരെ പുരാതനമാണ് എന്ന് കാണുക.

39.ദ്രവ്യാകൃതിത്വം ഗുണതാവ്യക്തിസംസ്ഥാത്വമേവച

തേജസ്ത്വം തേജസസ്സാദ്ധ്വി,രൂപമാത്രസ്യവൃത്തയഃ

രൂപമാത്രയുടെ വൃത്തികൾ ദ്രവ്യത്തിന് ആകൃതി നൽകുക,ഗുണം നൽകുക, അതായത് ദ്രവ്യത്തിന് അതാതിന്റെ വ്യക്തിത്വം നൽകുക,തേജസ്സ് നൽകുക എന്നിവയാണ്. ഇവവെച്ചാണ് നാം ദ്രവ്യത്തെ ക്ലാസിഫൈ ചെയ്യുന്നതും തിരിച്ചറിയുന്നതും.

40.ദ്യോതനം പചനം പാനം അദനം ഹിമമർദ്ദനം

തേജസോവൃത്തയസ്ത്വേതാ ശോഷണം ക്ഷുത്തൃഡേവച

തേജസ്സിന്റെ അഗ്നിയുടെ ലക്ഷണം ദ്യോതിപ്പിക്കുക,പചനം ചെയ്യുക,പാനം, അശനം, (കുടിക്കുക,തിന്നുക)തണുപ്പുള്ള ഹിമക്കട്ടയെ ഉരുക്കുക, തണുപ്പകറ്റുക, ശോഷിപ്പിക്കുക,വിശപ്പും ദാഹവുമുണ്ടാക്കുക (അഗ്നിരൂപമായ ജഠരാഗ്നി)എന്നിവയാണ്.

41. രൂപാമാത്രാദ്വികുർവ്വാണാത്തേജസോദൈവചോദിതാത്

രസമാത്രമഭൂത്തസ്മാദംഭോജിഹ്വാ രസഗ്രഹഃ

തേജസ്സിന്റെ രൂപതന്മാത്രയാൽ പ്രകാശചോദിതമായി, രസമാത്ര ഉണ്ടായി. അതിൽനിന്ന് അംഭസ്സ്(ജലം)ഉണ്ടായി. രസം ഗ്രഹിക്കുന്ന ഇന്ദ്രിയമായി ജിഹ്വ ഉണ്ടായി.

42. കഷായോ മധുരസ്തിക്തഃകട്വമ്ലഇതിനൈകധാ

ഭൌതികാനാം വികാരേണ രസ ഏകോ വിഭിദ്യതേ

ഏകമായ രസം വിവിധപദാർത്ഥങ്ങളുടെ ഭൌതികസംയോഗവികാരത്താൽകഷായം,മധുരം,തിക്തം,കട്ടു,അമ്ലം എന്ന് അനേകവിധരസങ്ങളായി പരിണമിക്കുന്നു.

43.ക്ലേദനം പിണ്ഡനം തൃപ്തിഃപ്രാണനാപ്യായനോന്ദിനം

താപാപനോദോഭ്രയസ്ത്വരംഭസോ വൃത്തയസ്ത്വിമാ

44.രസമാത്രാദ്വികുർവ്വാണാദംഭസോ ദൈവചോദിതാത്

ഗന്ധമാത്രമഭ്രതസ്മാത് പൃഥ്വീ ഘ്രാണസ്തുഗന്ധഗഃ

ആർദ്രമാക്കുക,പിണ്ഡരൂപമാക്കുക,തൃപ്തി വരുത്തുക,ജീവിപ്പിക്കുക, മാർദ്ദവപ്പെടുത്തുക,ചൂടു ശമിപ്പിക്കുക,സർവ്വക്ഷീണവും തീർക്കുക,താഴ്ന്ന സ്ഥലങ്ങളില് ചെന്നുചേരുക, ഇവയാണ് ജലത്തിന്റെ വൃത്തിലക്ഷണങ്ങൾ.രസമാത്രയായ അംഭസ്സിൽ ഊർജ്ജപ്രചോദനത്താല് ഗന്ധമുണ്ടായി. ഗന്ധത്തിൽനിന്ന് ഭ്രമിയുണ്ടായി.ഗന്ധം സ്വീകരിക്കുന്ന നാസികയുണ്ടായി.ഹബ6

45.കരംഭപൂതിസൌരഭ്യശാന്തോഗ്രാമ്ലാദിഭിഃപൃഥക്

ദ്രവ്യായവയവവൈഷമ്യാദ് ഗന്ധ ഏകോ വിഭിദ്യതേ

46.ഭാവനം ബ്രഹ്മണഃസ്ഥാനം ധാരണം സദ്വിശേഷണം

സർവ്വസത്വഗുണോദ്ഭേദഃ പൃഥിവീ വൃത്തിലക്ഷണം

ഗന്ധം ഏകമാമ്. അത് വിവിധവസ്തുയോഗത്താൽ പലധർമ്മം (പലഗന്ധം)സ്വീകരിക്കുന്നു. കരംഭം,പൂതി,ലൌരഭ്യം,ശാന്തം,ഉഗ്രം ,അമ്ലം എന്നീ ലക്ഷണങ്ങൾ ഗന്ധത്തിനുണ്ട്. ബ്രഹ്മത്തെ ഭാവനം ചെയ്ത് അതിന്റെ മൂർത്തിഭേദങ്ങളെ നിർമ്മിക്കാനും പ്രത്യേകമായ ഒരു സ്ഥാനം (പൊസിഷൻ)ദേശത്തിൽ (സ്പേസ്)ഉണ്ടാവാനും (That which occupies space and have a position എന്ന നിർവ്വചനം),ജലം മുതലായ ഭൂതങ്ങൾക്ക് പ്രവർത്തിക്കാനാധാരമായിരുന്ന് അവയെ ധാരണം ചെയ്യാനും വിശേഷവസ്തുക്കൾക്ക് (വൈശേഷികം നോക്കുക)പ്രത്യേകപരിധിയും (അവധി)രൂപവും നൽകാനും ,അങ്ങനെ സർവ്വസത്വഗുണങ്ങളേയും ഭേദം കാട്ടുമാറ്

അവയ്ക്ക് അവച്ഛേദകമാകാനും (ഹാരകം. divisor)പൃഥി വേണം. ഇവയാണ് പൃഥീ ലക്ഷണങ്ങൾ. ഇപ്രകാരം പക്ഷി.സസ്യം,മൃഗം,മനുഷ്യന്,ഇവയിലെയെല്ലാം സ്ത്രീപു രുഷഭേദങ്ങൾ എന്നിവയെ ദ്യോതിപ്പിക്കുമാറ് പരിണമിപ്പിക്കാൻ(മൂർത്തിത്വം പരിക ല്പിക്കാൻ)പൃഥി വേണം. ഇവിടെ പ്രപഞ്ചസൃഷ്ടിമുതൽ മനുഷ്യസൃഷ്ടിയായ കുടം, പ്ര തിമ,ഉപകരണങ്ങൾ,ആഭരണങ്ങൾ എന്നിവയുടെ വരെ ആധാരതത്വവും കൂടി പറയപ്പെടുന്നു.

47.നഭോഗുണവിശേഷോ അർത്ഥോ യസ്യതച്ഛോത്രമുച്യതേ

വായോർഗുണവിശേഷോ അർത്ഥോ യസ്യതത് സ്പർശനം വിദുഃ

നഭസ്സിന്റെ ഗുണവിശേഷം ശബ്ദമാണെന്നും അതിന്റെ സ്വീകരണസ്ഥാനം ശ്രോ ത്രമാണെന്നും വായുവിന്റെ ഗുണവിശേഷം സ്പർശനമാണെന്നും സ്വീകരണസ്ഥാ നം ത്വക്കാണെന്നും പറഞ്ഞു. ( 46ആം ശ്ലോകത്തിൽനിന്ന് ഈ സ്ഥാനം അഥവാ പരിമിതവും അവധിയുള്ളതുമായ സ്ഥാനം പൃഥിയാണ് നിർണ്ണയിക്കുന്നതെന്നു കൂടി ഗ്രഹിക്കുക.കുടവും ഭൂഗോളവും മനുഷ്യശരീരവുമെല്ലാം അതിനാൽ അവസാ നം മണ്ണുതന്നെയാണ്).

48 തേജോഗുണവിശേഷോ അർത്ഥോ യസ്യതച്ചക്ഷുരുച്യതേ

അംഭോഗുണവിശേഷോ അർത്ഥോ യസ്യ തദ്രസനം വിദുഃ

ഭൂമേർഗുണവിശേഷോ അർത്ഥോ യസ്യ സ ഘ്രാണ ഉച്യതേ

തേജസ്സിന്റെ ഗുണമായ രൂപം കണ്ണ് എന്ന സ്ഥാനവും ജലത്തിന്റെ ഗുണമായ രസം നാവും ഭൂമിയുടെ ഗുണമായ ഗന്ധം നാസികയും സ്വീകരിക്കുന്നു.

49.പരസ്യ ദൃശ്യതേ ധർമ്മോ ഹ്യപരസ്മിൻസമന്വയാത്

അതോ വിശേഷോ ഭാവാനാം ഭൂമാവേവോപലക്ഷ്യതേ.

ആദ്യമുണ്ടായ ഭൂതത്തിൽഒന്നൊന്നായി ക്രമത്തിൽമറ്റു ഭൂതങ്ങള്പ്രവേശിച്ച് സമ ന്വയിക്കുകയാൽ അഞ്ചാമതുണ്ടായ വിശേഷദ്രവ്യമായ ഭൂമിയിൽ,5 ധർമ്മവും സമ

ന്വയിക്കയാൽ അത് കൂടുതൽഭ്രമാവായി ,മഹത്തായിത്തീർന്നു. വൈശേഷികത ത്വം ഇവിടെ വ്യക്തമായി പറയുന്നു.ഭൂമിയുടെ മഹത്വവും ഗുരുത്വവും പറയുന്നു.

50 ഏതാന്യസംഹത്യസ്സദാ മഹദാദീനി സപ്തവൈ

കാലകർമ്മഗുണാപേതോ ജഗദാദിരുപാവിശത്

51.തതസ്തേനാനുവിദ്ധ്യേഭ്യോ യുക്തേഭ്യോ അണ്ഡമചേതനം

ഉത്ഥിതം പുരുഷോ യസ്മാദുദതിഷ്ഠദസൌ വിരാട്

അതിൽ മഹത്തും അഹങ്കാരവും കൂടി ചേർന്നാലേ സപ്തപദാർഥങ്ങളുണ്ടാവുക യുള്ളൂ.ഈ സംക്രമണം നടത്താനായി കാലകർമ്മത്തോടുകൂടിയ കാലം (time) പ്രവേശിച്ചു.ഇപ്രകാരം കാലദേശനൈരന്തര്യസ്വരൂപമായി ( spacetime) സപ്തപ ദാർത്ഥങ്ങളിൽനിന്നുത്ഭവിച്ച അചേതനമായ അണ്ഡത്തിൽനിന്ന് സപ്തപദാര്ഥ യുക്തമായ വിരാട്പുരുഷനും (വിശ്വരൂപൻ)ഉത്ഥാനം ചെയ്തു.ഇതാണ് കോസ്മിക് പുരുഷൻ.ഹിരണ്യഗർഭമായ അണ്ഡത്തിൽനിന്നുണ്ടായ ആ ഹിരണ്യഗർഭനെന്ന വിരാട്പുരുഷന്റെ ഉത്ഭവത്തിന് അനേകസഹസ്രവർഷങ്ങള് കാത്തിരിക്കേണ്ടിവ ന്നതായി ഇന്ത്യൻസാംഖ്യശാസ്ത്രം കരുതുന്നു.

52. ഏതദണ്ഡം വിശേഷാഖ്യം ക്രമവൃദ്ധൈർദശോത്തരൈഃ

തോയാദിഭിഃപരിവൃതം പ്രധാനേനാവൃതൈർബഹിഃ

യത്രലോകവിതാനോയം രൂപം ഭഗവതോ ഹരേ

വിശേഷമെന്നപേരോടുകൂടിയ ആ അണ്ഡം ക്രമേണ അഭിവൃദ്ധി പ്രാപിച്ച് പത്തി ലധികം കാലം ജലത്താൽച്ചുറ്റപ്പെട്ട് ,പുറത്ത് പ്രധാനമായ ആവരണത്തോടുകൂടി കിടന്നു.അതിനകത്താമ് ലോകവിതാനരൂപമായ ഹരിയുടെ ഭഗവദ്സ്വരൂപം (പ്രപഞ്ചബീജമായ ഹരിബീജം ആ അണ്ഡത്തിനകത്ത് ജലത്താലും പ്രധാനത്താ ലും ചുറ്റപ്പെട്ടുകിടന്ന് വളർന്നു. ഇവിടെ പ്രധാനം ആവരണമായ ,ജലം അതിനക ത്തുള്ള ഗർഭോദകം. പത്തുമാസം ഗർഭശായിയായിക്കിടന്നു എന്ന് മനുഷ്യജനന ത്തിലും പത്തിന്റെ ഗുണിതമായ 1000000 സംവത്സരമെന്ന് പ്രപഞ്ചജനനത്തിലും

അന്വയിക്കുന്നു. കാരണജലത്തിലെ ആ പാലാഴിശയനം കഴിഞ്ഞാണ് പ്രപഞ്ചരൂപത്തിൽവിരാട്പുരുഷാവിർഭാവം.)

53. ഹിരണ്മയാദണ്ഡകോശാദുത്ഥായ സലിലേ ശയാത്

തദാവിശ്യമഹാദേവോ ബഹുധാ നിർബിഭേദഖം

ഹിരണ്മയമായി സലിലശായിയായ ആ അണ്ഡകോശത്തിൽനിന്ന് എഴുന്നേറ്റു നിൽക്കുന്നതിനായി അണ്ഡത്തെ പലസ്ഥലത്തായി ഭേദിച്ചവ ആ വിരാട്പുരുഷ ശരീരത്തിലെ ദ്വാരങ്ങളായി (തമോദ്വാരം)ഭവിച്ചു.

54.നിരഭിദ്യതാസ്യപ്രഥമം മുഖം വാണീതതോ അഭവത്

വാണ്യാ വഹ്നിരഥോനാസേ പ്രാണോ തോ ഘ്രാണഏതയോഃ

ആദ്യമായി ഭേദിച്ച മുഖത്തിൽനിന്ന് വാണി (വാക്ക്)ഉണ്ടായി.വാണി അഗ്നിയാണ്.പിന്നീടുഭേദിച്ച നാസാദ്വാരങ്ങളിൽനിന്ന് ഘ്രാണശക്തിയോട്ടുകൂടിയ പ്രാണൻപുറത്തുവന്നു.

55.ഘ്രാണാദ്വായുരഭിദ്യേതമക്ഷിണീചക്ഷുരേതയോഃ

തസ്മാദ്സൂര്യോവ്യഭിദ്യേതാം കർണ്ണൌ ശ്രോത്രം തതോദിശഃ

ഘ്രാണേന്ദ്രിയത്തിലെ വായുവാൽ,ഭേദിക്കപ്പെട്ട് അക്ഷിണികൾ (അക്ഷിയുഗളം). ആ ചക്ഷുസ്സുക്കളിൽനിന്ന് സൂര്യന്, സൂര്യനാൽ ഭേദിക്കപ്പെട്ട് കർണ്ണയുഗളം,ആ ശ്രോത്രത്തിൽനിന്ന് 8 ദിശകളെന്നിവ ക്രമത്തിലുണ്ടായി.

56.നിർബിഭേദ വിരാജസ്ത്വഗ്രോമശ്മശ്രുാദയസ്തതഃ

തത ഔഷധയശ്ചാസാൻശിശ്നം നിർബിഭിദേതതഃ

അവകളാൽ ഭേദിക്കപ്പെട്ട് ത്വക്ക് എന്ന സ്ഥാനത്തുനിന്ന് രോമങ്ങളും ശ്മശ്രുക്കളും പുറപ്പെട്ടു. അവയാമ് ഭൂശരീരത്തിൽ ഔഷധിവനസ്പതികളായത്. പിന്നെ ഗുദദ്വാരവും ഗുദദ്വാരത്തിൽനിന്ന് താഴോട്ടുഗമിക്കുന്ന അപാനവായുവും അതിൽനിന്ന് ഭയങ്കരമായ മൃത്യുലോകവും ഉണ്ടായി.

57. രേതസ്തസ്മാദാപആസൻനിരഭിദ്യതവൈ ഗുദം

ഗുദാദപാനോ അപാനാച്ച മൃത്യുർല്ലോകഭയങ്കരഃ

ശിശ്നത്തിൽനിന്നാണ് രേതസ്സ് ഉണ്ടായത്. രേതസ്സിൽനിന്ന് ജലമുണ്ടായി. പിന്നെ ഗുദദ്വാരവും ഗുദദ്വാരത്തിൽനിന്ന് താഴോട്ടുഗമിക്കുന്ന അപാനവായുവും അതിൽനിന്ന് ഭയങ്കരമായ മൃത്യുലോകവും ഉണ്ടായി.

58.ഹസ്തൌ ച നിരഭിദ്യാതാം ബലം താഭ്യാം തതഃസ്വരാട്

പാദൌ ച നിരഭിദ്യാതാം ഗതിസ്താഭ്യാം തതോ ഹരിഃ

പിന്നീട് ഹസ്തങ്ങളുണ്ടായി. ഹസ്തത്തിൽനിന്ന് ബലവും ബലത്തിൽനിന്ന്സ്വരാട് എന്ന (ഇന്ദ്രൻ)ക്ഷത്രിയനും ഉണ്ടായി. പിന്നെ പാദങ്ങളിൽനിന്ന് ഗതിശാലവും ഗതിശീലത്തിൽനിന്ന് ഹരിയും (വിഷ്ണു,ശൂദ്രൻ) ജനിച്ചു. ഗതിശീലമുള്ള ഇടയർ, കച്ചവടക്കാർ,wandering tribes(peripatites) എന്നുവേണ്ട, രണ്ടുകാലിൽ നടക്കുന്ന മനുഷ്യരെല്ലാം തന്നെ ശൂദ്രരും വൈശ്യരും (ഹരിജനം)ആണ്.അവരിൽവെച്ച് ബലശാലികളാണ് യോദ്ധാക്കളും രാജാക്കന്മാരും ആയിത്തീരുന്നത്.

59.തദ്ധ്യോ അസ്യനിരഭിദ്യന്ത നാഭ്യോ ലോഹിതമാഭൃതം

നദ്യസ്തതസ്സമഭവന്നുദരം നിരഭിദ്യത

പിന്നെ വിരാട്ശരീരത്തിൽനിന്ന് ഭൂശരീരത്തില് നദികളുണ്ടായി. (നാഡികളു ണ്ടായി) നാഡികളിൽ ചുവന്ന രക്തമുണ്ടായി. അവയിൽനിന്ന് മദ്ധ്യഭാഗത്ത് (ഉദരം)സമുദ്രമുണ്ടായി. പിന്നീട് ഹൃദയവും ഹൃദയത്തിൽനിന്ന് മനസ്സും ഉയർന്നു വന്നു. ഉത്ഥാനം ചെയ്തു.

41.മനസശ്ചന്ദ്രമാ ജാതോ ബുദ്ധിർബുദ്ധേർഗിരാംപതിഃ

അഹങ്കാരസ്തതോരുദ്രശ്ചിത്തം ചൈത്യസ്തതോഭവത്

മനസ്സിൽനിന്നു ചന്ദ്രനും ബുദ്ധിയുമുണ്ടായി. ബുദ്ധിയിൽനിന്ന് വാക്പതിയായ ബ്രഹ്മാവുണ്ടായി. അതിൽനിന്ന് അഹങ്കാരമുണ്ടായി. അഹങ്കാരത്തിൽനിന്ന്

രുദ്രനുണ്ടായി. അതിൽനിന്ന് ചിത്തവും ചിത്തത്തിൽനിന്ന് ചൈത്യവുമുണ്ടായി. (ചൈത്യം ക്ഷേത്രം, ജൈവക്ഷേത്രം ശരീരം)

62.ഏതേഷ്യഭ്യുത്ഥിതാ ദേവാ നൈവാസ്യോത്ഥാപനേ അശകൻ,

പുനരാവിവിശുഃവാനിതമുത്ഥാപയിതും ക്രമാത്

ഇപ്രകാരം ഒന്നൊന്നായി അഭ്യുത്ഥാനം ചെയ്ത പുത്രന്മാരായ ദേവന്മാർക്ക് ആർക്കുംതന്നെ വിരാട്പുരുഷനെ ഉണർത്താൻസാധിച്ചില്ല.

63.വഹ്നിർവാചാമുഖംഭേജേ നോദതിഷ്ഠത്തദാവിരാട്

ഘ്രാണേന നാസികേ വായുഃനോദതിഷ്ഠത്തദാവിരാട്

അഗ്നി വാക്കോടുകൂടി മുഖത്തിൽവസിച്ചിട്ടും വിരാട് ഉത്ഥാനം ചെയ്തില്ല. ഘ്രാണ ശക്തി നാസികയിൽവായുവായി വസിച്ചിട്ടും എണീറ്റില്ല.

64.അക്ഷിണീചക്ഷുഷാദിത്യോ നോദതിഷ്ഠത്തദാവിരാട്

ശ്രോത്രേണകർണ്ണൌ ച ദിശോ നോദതിഷ്ഠത്തദാവിരാട്

65.ത്വചംരോമഭിരോഷധ്യോ നോദതിഷ്ഠത്തദാവിരാട്

രേതസാശിശ്നമാപസ്ഥു നോദതിഷ്ഠത്തദാവിരാട്

66.ഗുദം മൃത്യുരപാനേന നോദതിഷ്ഠത്തദാവിരാട്

ഹസ്താവിന്ദ്രോ ബലേനൈവ നോദതിഷ്ഠത്തദാവിരാട്

67.വിഷ്ണുർഗത്യൈവചരണൌ നോദതിഷ്ഠത്തദാവിരാട്

നാഡീർനദ്യോ ലോഹിതേന നോദതിഷ്ഠത്തദാവിരാട്

68.ക്ഷുത്തൃട്ഭ്യാമുദരം സിന്ധുര് നോദതിഷ്ഠത്തദാവിരാട്

ഹൃദയം മനസാ ചന്ദ്രോ നോദതിഷ്ഠത്തദാവിരാട്

69.ബുദ്ധ്യാ ബ്രഹ്മാപി ഹൃദയം നോദതിഷ്ഠത്തദാവിരാട്

രുദ്രോഭിമത്യാ ഹൃദയം നോദതിഷ്ഠത്തദാവിരാട്

70.ചിത്തേന ഹൃദയം ചൈത്യഃക്ഷേത്രജ്ഞാഃപ്രാവിശദ്യദാ

വിരാട്ദൈവപുരുഷഃസലിലാമുദതിഷ്ഠത

36നെ 10 കൊണ്ടുഗുണിച്ച 360 ഡിഗ്രികളാണ് ഇവിടെ പ്രപഞ്ചവൃത്തത്തിന്. മുമ്മൂന്നു മൂർത്തികളായി 12 സ്ഥാനങ്ങളിലായി 36 ദേവന്മാര് ഓരോന്നോരോന്നായി പ്രവേശിച്ച് പരിശ്രമിച്ചിട്ടും വിരാട്പുരുഷൻഉണർന്നില്ല. ഭൂതം, കോസ്മിക്പ്രകൃതി (പ്രപഞ്ചം)പിണ്ഡാണ്ഡം (മനുഷ്യശരീരം)ഇവയിലാണ് ഈ 36 ദേവന്മാരുടെ സങ്കല്പം . പ്രപഞ്ചവും ശരീരവും പരസ്പരം സമന്വയിച്ചിരിക്കുന്നത് കാണുക.

1. അഗ്നി ,വാക്ക്, മുഖം
2. വായു,ഘ്രാണം,നാസിക
3. അക്ഷിണി,ചക്ഷു,ആദിത്യ
4. ശ്രോത്രം ,കർണ്ണം,ദിശ
5. ത്വക്ക്,രോമം,ഔഷധി
6. രേതസ്സ്,ശിശ്നം,ആപസ്സ്
7. ഗുദം,അപാനൻ,മൃത്യു
8. ഹസ്തം ബലം ഇന്ദ്രൻ.
9. വിഷ്ണു ,ഗതി,ചരണം
10. നാഡി,നദി,ലോഹിതം
11. ക്ഷുത്തൃഷ്ണ,സിന്ധു,ഉദരം
12. ഹൃദയം മനസ്സ് ചന്ദ്രൻ.

അവസാനമായ ചേതനമായ (ചൈതന്യം,ഊർജ്ജം)ജീവൻഅഥവാ ചിത്തത്തിന്റെ സാന്നിദ്ധ്യം ഹൃദയത്തിലുണ്ടായപ്പോള് ഈ ശരീരക്ഷേത്രമെന്ന ചൈത്യത്തിൽ ക്ഷേത്രജ്ഞപുരുഷനുണർന്നു. അപ്പോൾ തന്റെ ജലശയനത്തിൽനിന്ന് വിരാട്ദൈവപുരുഷൻ ഉണർന്നെണീറ്റു. ആദ്യത്തെ 36 ജഡശരീരവും അവസാനം പറഞ്ഞതുമാത്രം ചൈതന്യമായ ഊർജ്ജവുമാണ്. (അവബോധം,consciousness) അതില്ലാത്തപക്ഷം മറ്റെല്ലാം ജഡസമമാണ്.

71..യഥാ പ്രസുപ്തം പുരുഷം പ്രേണേന്ദ്രിയമനോധിയഃ

പ്രഭവന്തി വിനായേന നോത്ഥാപയിതുയോജസാ

ഉറങ്ങിക്കിടക്കുന്ന പുരുഷനെ പ്രാണനും ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുടെ സഞ്ചാരസ്ഥാനങ്ങളായ നാഡീമസ്തിഷ്കവ്യൂഹവും ഒക്കെ ഉണ്ടായിരുന്നാലും ഓജസ്സ് അഥവാ ജീവനില്ലാത്തപക്ഷം അവയ്ക്കൊന്നും തന്നെ ഉണർത്താനാവുകയില്ല. (ഉദാഃ കോമയിൽക്കിടക്കുന്ന അവസ്ഥ)

72.തമസ്മിൻപ്രത്യഗാത്മാനം ധിയാ യോഗപ്രവൃത്തയാ

ഭക്ത്യാ വിരക്ത്യാ ജ്ഞാനേന വിവിച്യാത്മനിചിന്തയേത്.

ധീ,യോഗചര്യ,ഭക്തി,വിരക്തി,ജ്ഞാനം,വിവേകം ഇവകൊണ്ട് നന്നായി ആത്മവിചിന്തനം ചെയ്യുവേണം ആ പ്രത്യഗാത്മാവായ പുരുഷനെ മനസ്സിലാക്കാൻ(ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം .സൌവർണ്ണം ഗീതാഭാഷ്യം കുരുക്ഷേത്രപ്രകാ ശൻ 2000 നോക്കുക).

അദ്ധ്യായം 27ൽ മോക്ഷനിരൂപണമാണ് കപിലമുനി അമ്മക്ക് ഉപദേശിച്ചത്.

1.പ്രകൃതിസ്ഥോ അപി പുരുഷോ നാജ്യതേ പ്രകൃതൈർഗുണൈഃ

അവികാരാദകർതൃത്വാന്നിർഗുണത്വാജ്ജലാർക്കവത്.

പ്രകൃതിസ്ഥനാണെങ്കിലും പുരുഷൻഗുണരഹിതനും (നിർഗുണം)അവികാരിയും അകർത്താവുമായി പ്രകൃതിഗുണത്തിൽജലസൂര്യനെപ്പോലെ പ്രകാശിക്കുന്നതല്ലാതെ പ്രകൃതിയുടെ ഗുണങ്ങളായ ജഡത്വം,വികാരിത്വം,ത്രിഗുണാത്മകത്വം എന്നിവ സ്വീകരിക്കുന്നില്ല. പ്രകൃതി ഒരു കണ്ണാടിപോലെ മായാസൂര്യനെ (യഥാർത്ഥസൂര്യന്റെ ഛായയെ)പ്രതിബിംബിപ്പിക്കുന്നു എന്നതിന് ജലാർക്കന്റെ ഉപമ പറയുന്നു. ക്ഷേത്രജ്ഞപുരുഷൻ നമ്മുടെ ചൈതന്യമായി നമ്മുടെ സർവ്വേന്ദ്രിയങ്ങളിലുമിരുന്നാലും അവയുടെ സ്വഭാവമൊന്നും സ്വീകരിക്കുന്നില്ല എന്ന് അർത്ഥം.

2.സ ഏഷ യർഹിപ്രകൃതേർഗുണേഷ്വഭിവിഷജ്ജതേ

അഹം ക്രിയാവിമൂഢാത്മാ കർത്താ അസ്മീത്യഭിമന്യതേ

എപ്പോൾആ ജീവപുരുഷൻപ്രകൃതിഗുണങ്ങളിൽതാല്പര്യം ജനിച്ച് ആ വിഷയങ്ങളിൽനിന്ന് സ്വഭാവം സ്വീകരിക്കുന്നുവോ അപ്പോൾഞാനിത് ചെയ്യുന്നു എന്ന് കർതൃത്വാഭിമാനമാകുന്ന അഹങ്കാരത്താൽ,വിമൂഢാത്മാവായി സ്വസ്വരൂപം മറന്നുപോകുന്നു.

3.തേന സംസാരപദവീമവശോഭ്യേത്യനിർവൃതഃ

പ്രാസംഗികൈഃകർമ്മദോഷൈസ്സദസന്മിശ്രയോനിഷുഃ

ഈ മറവി സംഭവിച്ച കർമ്മദോഷിയായ ജീവന് സ്വാതന്ത്ര്യഭംഗം സംഭവിക്കുന്നു.മായാപ്രകൃതിയുടെ സുഖദുഃഖാദികൾക്ക് അധീനനായി, അസ്വതന്ത്രനായി, ഉത്തമം,മദ്ധ്യമം ,അധമം മുതലായ നാനാജന്മങ്ങളുടെ ബന്ധനത്തിൽപ്പെട്ട് അവശനായി സംസാരചക്രത്തിൽപെട്ടുപോകുന്നു.

4.അർത്ഥേഹ്യവിദ്യമാനോ അപി സംസൃതിർന നിവർത്തതേ

ധ്യായതോ വിഷയാനസ്യ സ്വപ്നേ അനർത്ഥാഗമോ യഥാഃ

ഇങ്ങനെ അവിദ്യകൊണ്ട് വന്നുചേരുന്ന സംസൃതിമാർഗ്ഗത്തിൽനിന്ന് വിഷയങ്ങളെത്തന്നെ ധ്യാനിച്ചിരിക്കുന്ന ആ സംസാരിപുരുഷന് മോചനം സാധിക്കുന്നില്ല. എങ്ങനെയെന്നാൽ സ്വപ്നത്തില്കാണുന്ന അനർത്ഥങ്ങളിൽനിന്ന് വിരമിക്കാൻഉറങ്ങുന്ന ഒരാൾക്ക് സാധിക്കയില്ലല്ലോ. സ്വപ്നം ഉറങ്ങുന്നവന്റെ നിയന്ത്രണത്തിലല്ലാത്തതുപോലെ സംസാരമെന്ന സ്വപ്നവും അതിൽസ്വസ്വരൂപം മറന്നവന്റെ (സംസാരിയുടെ)നിയന്ത്രണത്തിലല്ല.

5.അത ഏവ ശനൈശ്ചിത്തം പ്രസക്തമസതാം പഥി

ഭക്തിയോഗേന തീവ്രേണ വിരക്ത്യാ ച നയേദ്വശം

അതിനാൽഅസത്തായ മാർഗ്ഗത്തിലേക്കു സഞ്ചരിക്കുന്ന ചിത്തത്തെ തീവ്രമായ ഭക്തിയോഗവും വിരക്തിയും കൊണ്ട് വശത്താക്കിവെച്ച് നേരായ പാതയിൽന യിക്കണം.

6.യമാദിഭിർയോഗപഥൈരഭ്യസൻശ്രദ്ധയാന്വിതഃ

മയിഭാവേനസത്യേന മത്കഥാശ്രവണേന ച

ശ്രദ്ധാന്വിതമായി യമനിയമാദികളോടെ യോഗമാർഗ്ഗം അഭ്യസിച്ച് എന്നെ സത്യഭാവത്തോടെ ഭാവിച്ചുപാസിച്ച് എന്റെ കഥാശ്രവണത്തിൽമാത്രം താല്പര്യ ത്തോടെ ജീവിച്ചാൽ നേരായ പാതയില് ചിത്തം സഞ്ചരിക്കും. വിഷയസുഖങ്ങ ളിലോ സംസാരത്തിലോ വീണുപോകയില്ല. (അവയെല്ലാം മാർഗ്ഗങ്ങളായി ഉപ ദേശിക്കപ്പെട്ടിരിക്കുന്നു)

7.സർവ്വഭൂതസമത്വേന നിർവൈരേണാപ്രസംഗതഃ

ബ്രഹ്മചര്യേണ മനനേന സ്വധർമ്മേണ ബലീയസാ

സർവ്വഭൂതസമത്വമാണ് ഭാരതത്തിന്റെ അദ്വൈതം. ഭഗവദ്ഗീതയിലും പലപ്രാ വശ്യം ഇത് ഭഗവാൻഎടുത്തുപറഞ്ഞിട്ടുണ്ട്. സർവ്വഭൂതസമത്വത്തോടെ നിർവൈ രിയായി(ആരിലും വൈരമോ വെറുപ്പോ കൂടാതെ, സർവ്വഭൂതങ്ങളേയും ഒരുപോ ലെ ഈശ്വരചൈതന്യമെന്നറിഞ്ഞ് സ്നേഹിച്ച്)ബ്രഹ്മചര്യം,മനനശീലം,സ്വധർമ്മം എന്നിവ അനുഷ്ഠിച്ച് ജീവിക്കണം.

8.യദൃഛയോപലബ്ധേന സന്തുഷ്ടോമിതഭുങ്മുനീ

വിവിക്തശ്ശരണശ്ശാന്തോമൈത്രഃകരുണ ആത്മവാൻ.

മുനി മൌനം പാലിക്കുന്നവനാണ്. മിതമായി മാത്രം ഭുജിച്ച്,മുനിയായി (മൌനി) യദൃ ഛയാ ലഭിച്ചവയിൽമാത്രം സന്തുഷ്ടിയോടെ (ആർത്തിയില്ലാതെ) ആർത്ത ന്മാർക്കു ശരണരൂപിയായും ശാന്തിയോടും കരുണയോടും കൂടിയവനായും ആത്മ ജ്ഞാനിയായും ഇരിക്കണം.

9.സാനുബന്ധേ ച ദേഹേ അസ്മിന്നകുർവ്വന്നസദാഗ്രഹം

ജ്ഞാനേനദൃഷ്ടതത്വേനപ്രകൃതേഃപുരുഷസ്യ ച

സർവ്വർക്കുമായി ഹിതം വരുന്ന കാര്യങ്ങൾചിന്തിച്ച് സ്വശരീരത്തെക്കുറിച്ച ചിന്ത കൂടാതെ ജ്ഞാനത്താലും കാണുന്ന പ്രപഞ്ചതത്വങ്ങളാലും പുരുഷപ്രകൃതിഭേദം ഗ്രഹിച്ച് ജീവിക്കണം

10.നിവൃത്തബുദ്ധ്യവസ്ഥാനോ ദൂരീഭൂത്യാന്യദർശനഃ

ഉപലഭ്യാത്മനാത്മാനം ചക്ഷുഷേവാർക്കമാത്മദൃക്

താൻവസിക്കുന്ന അവസ്ഥാനത്തിലെ മമതവിട്ട് (ഗൃഹത്തിലെ)ദൂരദേശങ്ങളിൽസഞ്ചരിച്ചും എല്ലാം ദർശിച്ച് ഒന്നിലും ബന്ധം തോന്നാതെയും ആത്മാവിൽആത്മാവിനെ ആത്മാവിനാല് സൂര്യാഭതന്നെയായ മിഴികളാൽസൂര്യനെയെന്നപോലെ ദർശിച്ചും ജ്ഞാനി ജീവിക്കുന്നു.

11.മുക്തലിംഗം സദാഭാസമസതി പ്രതിപദ്യതേ

സതോ ബന്ധുമസച്ചക്ഷുസ്സർവ്വാനുസ്യൂതമദ്വയം.

ലിംഗദേഹത്തെ ഉപേക്ഷിച്ച് (അതിൽനിന്നു മുക്തിനേടി)സദാഭാസവും അസത് എന്ന് പ്രതിപാദിക്കപ്പെട്ടതുമായ അന്തരംഗത്തിൽ അദ്വയചിദ്രൂപമായ ആത്മദൃഷ്ടി ഊന്നി സത്തുക്കൾക്കെല്ലാം ജ്ഞാനമാർഗ്ഗം തെളിയിക്കുന്ന കണ്ണുമായിരിക്കണം.

12.യഥാജലസ്ഥ ആഭാസഃസ്ഥലസ്ഥേനാവദൃശ്യതേ

സ്വാഭാസേനതഥാസൂര്യോ ജലസ്ഥേനദിവിസ്ഥിതഃ

13.ഏവം ത്രിവൃദഹങ്കാരോഭൂതേന്ദ്രിയമനോമയേഃ

സ്വാഭാസൈർലക്ഷിതോ അനേന സദാഭാസേന സത്യദൃക്

എപ്രകാരം ജലത്തിൽ പ്രതിബിംബിക്കുന്ന തന്റെ രൂപത്തെ കരയിൽനിൽക്കുന്നത് കാണുന്നുവോ,അതുപോലെ സൂര്യൻകരയിൽനിന്ന് ജലത്തെ വീക്ഷിക്കുന്ന സാക്ഷിയെ വീക്ഷിക്കുന്ന സാക്ഷിയാണ്. ദിവിയിലെ സൂര്യൻ, പ്രതിബിംബം ഭൂമിയിൽ കരയിൽ നിൽക്കുന്ന മനുഷ്യൻ,അതിന്റെ പ്രതിബിംബം ജലത്തിലുള്ള

ഛായ. സൂര്യൻ മനുഷ്യനെന്ന സാക്ഷിയേയും, മനുഷ്യൻ കരയിൽനിന്നുകൊണ്ട് ജലത്തിലെ സ്വന്തം ഛായയേയും സൂര്യഛായയേയും കാണുന്നു.ഇപ്രകാരം ചിത്തം ,ഭൂതേന്ദ്രിയം,പ്രതിബിംബം എന്ന് മൂന്നുവിധം (ത്രിഗുണാത്മകം) അഹങ്കാര ത്തെ അറിയുക.സത്യമായ ചിത്സ്വരൂപം ആയ ആത്മാവ്(സൂര്യൻ).അതിന്റെ ആഭാസം (പ്രതിബിംബം)അഥവാ സദാഭാസം മനുഷ്യനിലെ ക്ഷേത്രജ്ഞപുരു ഷൻ.

14.ഭൂതസൂക്ഷ്മേന്ദ്രിയമനോബുദ്ധ്യാദിഷിഹനിദ്രയാ

ലീനേഷ്വസതിയസ്തത്തരവിനിദ്രോ നിരഹംക്രിയഃ

സുഷുപ്തിസാക്ഷിത്വം വിവരിക്കുന്നു. നിദ്രയിൽഭൂതസൂക്ഷ്മേന്ദ്രിയമനോബുദ്ധ്യാദിക ളെല്ലാം ലീനമായിട്ടുണ്ടെന്നും ഏതൊന്ന് നിരഹങ്കാരിയും ഉറങ്ങാത്തവനും സാ ക്ഷിയുമായിരിക്കുന്നുവോ ആ തത്വമാണ് ആത്മാവ് എന്നും പറയപ്പെടുന്നു.

15.മന്യമാനസ്തദാത്മാനമനഷ്ടോനഷ്ടവന്മൃഷാ

നഷ്ടേഹംകരണേ ദ്രഷ്ടാ നഷ്ടവിത്തഇവാതുരഃ

ആത്മാവിന് നഷ്ടപ്പെടാനൊന്നുമില്ല. എന്നാൽസംസാരബദ്ധമായ ആത്മാവ് ഭൌതികമായ സ്വത്തുക്കൾ വരികയും പോകയും ചെയ്യുമ്പോള് അതിലുള്ള നിര ർത്ഥകമായ കർതൃത്വഭാവനയാല് ഞാനിതുനേടി എന്നും എനിക്കിതു നഷ്ടപ്പെട്ടു എന്നും കരുതി സുഖദുഃഖങ്ങൾക്ക് അടിമപ്പെടുന്നു. വിത്തനഷ്ടത്തിൽ ആതുരനായി വിഷാദഗ്രസ്തനാവുന്നു. (ഗീതയിലും അർജ്ജുനന് വിഷാദയോഗമാണുണ്ടായതെ ന്ന് ഓർക്കുക).

16.ഏവം പ്രത്യവമൃശ്യാസോവാത്മാനം പ്രതിപദ്യതേ

സാഹങ്കാരസ്യദ്രവ്യസ്യയോവസ്ഥാനമനുഗ്രഹഃ

ഇപ്രകാരം നന്നായി മനനം ചെയ്ത് അഹങ്കാരത്തോടുകൂടിയ ദ്രവ്യത്തിന് (ദേഹ ത്തിന്)അവസ്ഥാനമായും അനുഗ്രഹമായും ഇരിക്കുന്ന സ്വാത്മരൂപം പ്രാപിക്കേ ണ്ടതാണ്.

ദേവാഹൂതി ചോദിച്ചു: പുരുഷനും പ്രകൃതിയും ഒരിക്കലും പരസ്പരം വേർപിരിയാത്ത വരാണല്ലോ. ഇപ്രകാരമുള്ള പരസ്പരാശ്രയത്വം കൊണ്ട് ആ ബന്ധത്തിന് നിത്യ ത്വം ഉണ്ടല്ലോ.(co-ordinates).എപ്രകാരം ഭൂമിയിൽനിന്ന് അതിന്റെ ഗുണമായ ഗ ന്ധം വ്യത്യസ്തമല്ലയോ,എപ്രകാരം ആപസ്സിൽനിന്ന് അതിന്റെ ഗുണമായ രസം വ്യത്യസ്തമല്ലയോ,അതുപോലെ അഭിന്നമല്ലേ പുരുഷനും പുരുഷസ്വഭാവമായ പ്രകൃ തിയും. അപ്രകാരമിരിക്കേ എങ്ങനെ സ്വപ്രകൃതിയോടു ചേർന്ന പുരുഷന് –ജീവാ ത്മാവിന്-കൈവല്യം ലഭിക്കും. തത്വചിന്തകൊണ്ട് ഉഗ്രമായ ഭയമകന്നേക്കാം. അതല്ലാതെ പൂർണ്ണകൈവല്യം എങ്ങനെ സാദ്ധ്യമാകും.

ശ്രീഭഗവാൻ പറഞ്ഞു:

21.അനിമിത്തനിമിത്തേന സ്വധർമ്മേണാമലാത്മനാ

തീവ്രയാ മയിഭക്ത്യാ ച ശ്രുതസംഭൃതയാ ചിരം

അനിമിത്തവും നിമിത്തവുമായി ചെയ്യപ്പെടുന്ന സ്വധർമ്മാനുഷ്ഠാനം,ശുദ്ധമായ അന്തഃകരണം,തീവ്രമായ ഈശ്വരഭക്തി,സദാ ഈശ്വരകഥ കേൾക്കുകയാൽആ ഭക്തി വേരുറക്കൽ-ഇവകൊണ്ട് അവിദ്യ നശിക്കുന്നു.

22.ജ്ഞാനേനദൃഷ്ടതത്വേന വൈരാഗ്യേണ ബലീയസാ

തപോയുക്തേന യോഗേന തീവ്രേണാത്മസമാധിനാ

ദർശിക്കപ്പെടുന്ന തത്വങ്ങളെ മനനം ചെയ്ത് ലഭിക്കുന്ന ജ്ഞാനവൈരാഗ്യങ്ങൾ, തപസ്സ്,യോഗമാർഗ്ഗം ഇവകൊണ്ട് തീവ്രമായ ആത്മസമാധി ലഭിച്ചാൽഅവിദ്യാ ലേശമെന്യേ വിദ്യമാത്രം പ്രകാശിക്കുന്നു.

23.പ്രകൃതിഃപുരുഷസ്യേഹ ദഹ്യമാനാത്വഹർന്നിശം

തിരോഭവിത്രീശതകൈരഗ്നേർയോനിരിവാരണിഃ

അരണിയിൽനിന്നുത്ഭവിച്ച അഗ്നി മെല്ലെമെല്ലെ തന്റെ യോനിയായ അരണി യെക്കൂടി ദഹിപ്പിച്ച് തിരോഭവിപ്പിക്കുന്നു. അതുപോലെ സമാധിസ്ഥമായി വിദ്യാപ്ര

കാശം ലഭിച്ച പുരുഷൻ,രാപ്പകൽസ്വപ്രകൃതിയെ തന്നെ നശിപ്പിച്ച് അഗ്നിതുല്യം വിളങ്ങുന്നു.

24.ഭുക്തഭോഗാ പരിത്യക്താ ദൃഷ്ടദോഷാ ച നിത്യഗഃ

നേശ്വരസ്യാശുഭം ധത്തേ സ്വേ മഹിമ്നിസ്ഥിതസ്യ ച

സ്വന്തം മഹിമയിൽത്തന്നെ സുസ്ഥിതനായ ഈശ്വരന് ,ഭുക്തഭോഗയായി ,പരിത്യക്തയായ ദോഷദൃക്കായ തന്റെ മായയിൽനിന്ന് അവള്,നിത്യയെങ്കിൽപ്പോലും ഒട്ടും അശുഭമേൽക്കുന്നില്ല.അദ്ദേഹം അവളാൽബാധിതനല്ല.

25.യഥാഹ്യപ്രതിബുദ്ധസ്യ പ്രസ്വാപോ ബഹ്വനർത്ഥഭൃത്

സ ഏവ പ്രതിബുദ്ധസ്യ ന വൈ മോഹായ കല്പതേ

ഉറങ്ങുന്നവന് സ്വപ്നത്തിൽ അനേകം അനർത്ഥങ്ങളനുഭവിച്ചാലും ഉണരുമ്പോള വയൊന്നുമില്ല. ഉണർന്നവനെ സ്വപ്നത്തിലെ ദുരന്താനുഭവങ്ങള് ഭ്രമിപ്പിക്കുന്നില്ല. സമാധിയിൽ വിദ്യയാലുണർന്നവനെ സ്വപ്നസദൃശമായ സംസാരാനുഭവങ്ങളും ഭ്രമിപ്പിക്കുന്നില്ല.

26.ഏവം വിദിതതത്വസ്യ പ്രകൃതിർമയിമാനസം

യുഞ്ജതോനാപകുരുത ആത്മാരാമസ്യ കർഹിചിത്

ആത്മാരാമനായി തത്വാർത്ഥമറിഞ്ഞ് മനസ്സ് ഈശ്വരാർപ്പണമാക്കി ഈശ്വരനിൽ ചേർത്തവനെ പ്രകൃതി മോഹിപ്പിക്കുന്നില്ല.

27.യദൈവമദ്ധ്യാത്മരതഃകാലേനബഹുജന്മനാ

സർവ്വത്ര ജാതവൈരാഗ്യആബ്രഹ്മഭുവനാന്മുനിഃ

28.മദ്ഭക്തഃപ്രതിബുദ്ധാർഥോമത്പ്രസാദേനഭൂയസാ

നിഃശ്രേയസം സ്വസംസ്ഥാനാം കൈവല്യാഖ്യം മദാശ്രയം

അദ്ധ്യാത്മരതിയോട്ടുകൂടി അനേകജന്മകാലം കഴിച്ച് സർവ്വത്ര വൈരാഗ്യം ജനിച്ച് ബ്രഹ്മഭുവനം പോലും ആശിക്കാത്തവനായി ,എന്റെ ഭക്തനായി,എന്റെ പ്രസാദത്താൽ ഉണർച്ച നേടി,സ്വസംസ്ഥാനവും എന്നെ ആശ്രയിച്ചതും കൈവല്യമെന്ന പേരുള്ളതുമായ നിഃശ്രേയസപദത്തിൽ എത്തിച്ചേരുന്നു.

29.പ്രാപ്നോതീഹാഞ്ജസാ ധീരഃസ്വദൃശാഛിന്നസംശയഃ

യദ്ഗത്വാ ന നിവർത്തേത യോഗീ ലിംഗാദ്വിനിർഗമേ

ലിംഗവിമുക്തി നേടി,സ്വരൂപം ദർശിച്ച് ,ഛിന്നസംശയനായി, പരമപദം പ്രാപിച്ച ധീരനായ ആ യോഗിക്ക് അവിടെനിന്ന് മടക്കമില്ല. പുനർജന്മമില്ല.

30.യദാനയോഗോപചിതോസുചേതോ

മായാസുസിദ്ധ്സ്യ വിഷജ്ജതേ അംഗേ

അനന്യഹേതുഷ്വപി മേ ഗതിഃസ്യാദ്

ആത്യന്തികീയത്ര ന മൃത്യുഹാസം

യോഗോപചിയമായ ആ സുചേതസ്സിന് മായാവിലാസമായ സിദ്ധികളിലൊന്നും തന്നെ താല്പര്യമില്ല.അഹൈതുകിയായ ഭക്തിയാൽ എന്നിൽഗതി പ്രാപിച്ചവന് ആത്യന്തികമുക്തി ലഭിക്കുന്നു. അവൻപിന്നീട് മൃത്യുവിന്റെ ചിരി കാണുന്നില്ല.

28ആം അദ്ധ്യായത്തിൽ ഭഗവാന് യോഗലക്ഷണനിരൂപണം ചെയ്യുന്നു.

1.യോഗസ്യലക്ഷണം വക്ഷ്യേ സബീജസ്യ നൃപാത്മജേ

മനോ യേ നൈവ വിധിനാ പ്രസന്നം യാതി സത്പദം

ബീജത്തോട്ടുകൂടിയും അല്ലാതെയുമുള്ള യോഗലക്ഷണം ഞാനിനി പറയാം. ആ സത്പഥത്തിലൂടെ )സന്മാർഗ്ഗം)സഞ്ചരിച്ചാൽ മനസ്സ് പ്രസന്നമാകുന്നു. യമനിയമാദികളാണ് ഇവിടെ സന്മാർഗ്ഗമായി പറഞ്ഞിരിക്കുന്നത്. സാംഖ്യയോഗത്തിലെ സദാചാരം തന്നെയാണ് മറ്റെല്ലാ ദർശനങ്ങളിലും അംഗീകരിക്കപ്പെട്ടിട്ടുള്ള സദാചാരം.

2.സ്വധർമ്മാചരണം ശക്ത്യാ വിധർമ്മാച്ച നിവർത്തനം

ദൈവാല്ലബ്ധേന സന്തോഷആത്മവിച്ചരണാർച്ചനം

സ്വശക്തിയനുസരിച്ച് സ്വധർമ്മം ആചരിക്കയും പരധർമ്മത്തിൽനിന്ന് വിട്ടുനിൽക്കയും വേണം. ദൈവലബ്ധമായതിലെല്ലാം സന്തോഷമുണ്ടാവണം.. ആത്മവിത്തുക്കളായ മഹാന്മാരുടെ ചരണാർച്ചനം (പാദപൂജ)ചെയ്യണം.

3.ഗ്രാമ്യധർമ്മനിവൃത്തിശ്ച മോക്ഷധർമ്മരതിസ്തദാ

മിതമേധ്യാദനം ശശ്വദ്വിവിക്തക്ഷേമസേവനം

ഗ്രാമ്യധർമ്മങ്ങളിൽനിന്നു വിട്ടുനിൽക്കണം. എപ്പോഴും മോക്ഷധർമ്മത്തിൽമാത്രം രതി വേണം. അല്പംമാത്രം ഭക്ഷിച്ച് ഏകാന്തത്തിലിരുന്ന് എല്ലാവരുടേയും ക്ഷേമത്തിനായി ചിന്തിക്കണം,പ്രവർത്തിക്കണം.

4.അഹിംസാസത്യമസ്തേയം യാവദർത്ഥപരിഗ്രഹഃ
ബ്രഹ്മചര്യം തപശ്ശൌചം സ്വാധ്യായഃപുരുഷാർച്ചനം.4ീൈേ

5.മൌനം സദാസനജയസ്ഥൈര്യം പ്രാണജയശ്ശനൈഃ

പ്രത്യാഹാരശ്ചേന്ദ്രിയാണാം വിഷയാനമ്നസാ ഹൃദി

മൌനം,സത്യം,യോഗാസനം,സ്ഥൈര്യം,പ്രാണായ്മം,പ്രത്യാഹാരം ,ഇന്ദ്രിയവിഷയങ്ങളിൽനിന്ന് പിന്തിരിപ്പിച്ച് മനസ്സിനെ ചിത്തത്തില് ഏകാഗ്രമായി ഉറപ്പിക്കല് -ഇവ ശീലിക്കണം.

6.സ്വാധിഷ്ണ്യാനാമേകദേശേ മനസാ പ്രാണധാരണം

വൈകുണ്ഠലീലാഭിധ്യാനം സമാധാനം തദാത്മനഃ

ചിത്തവൃത്തിനിരോധം ചെയ്ത് പ്രാണങ്ങളെ അതാത് ധിഷ്ണ്യകളിലുറപ്പിച്ചുനിർത്തി (സ്ഥാനം)വൈകുണ്ഠലീലകളെ അഭിധ്യാനം ചെയ്ത് മനസ്സിനെ ശാന്തമാക്കിവെക്കണം.

7.ഏതൈത്യശ്ചപഥിഭിർ മനോദുഷ്ടമസത്പഥം

ബുദ്ധ്യാ യുഞ്ജീതശനകൈർജിതപ്രാണോഹ്യതന്ദ്രിതഃ

ദുഷ്ടവും അസത്യവുമായ മാർഗ്ഗങ്ങളിലേക്കു സഞ്ചരിക്കുന്ന മനസ്സിനെ ബുദ്ധിയാല് നിയന്ത്രിച്ച് പ്രാണനെ ജയിച്ച് (പ്രാണനിയന്ത്രണം)ഇന്ദ്രിയങ്ങളുടെ മേൽ നിയന്ത്രണമുണ്ടാക്കണം.

8.ശുചൌ ദേശേ പ്രതിഷ്ഠാപ്യ വിജിതാസന ആസനം

തസ്മിൻസ്വസ്തിസമാസീനഋജുകായസ്സമഭ്യസേത്.

ശുചിയായ പ്രദേശത്ത് യോഗാസനങ്ങൾ അഭ്യസിക്കണം. അവിടെ സ്വസ്തി (സുഖം)ഉള്ള ഒരു സുഖാസനത്തിലിരുന്ന്, ഋജുകായമായി,നട്ടെല്ലുവളക്കാതെ ഇരിക്കണം.

9.പ്രാണസ്യ ശോധയേന്മാർഗ്ഗം പൂരകകുംഭകരേചകൈഃ

പ്രതികൂലേന വാ ചിത്തം യഥാ സ്ഥിരമചഞ്ചലം

പ്രാണശുദ്ധിക്ക് പൂരകം,കുംഭകം,രേചകമെന്ന് അനുലോമമായോ ,രേചകം,കുംഭകം,പൂരകമെന്ന് പ്രതിലോമമായോ ചെയ്യാം. ചിത്തം സ്ഥിരവും അചഞ്ചലവും ആയിരിക്കണം.

10.മനഃഅചിരാത് സ്യാദ്വിരജം ജിതശ്വാസസ്യ യോഗിനഃ

വായ്വഗ്നിഭ്യാം യഥാ ലോഹം ധ്മാതം ത്യജതി വൈമലം

പ്രാണനെ ജയിച്ച യോഗിയുടെ മനസ്സ് രജസ്സ് ഒട്ടുമില്ലാതെ വിമലമായി സാത്വികമായിത്തീരുന്നു.വായുവും അഗ്നിയും ചേർന്നുതപിപ്പിച്ച് സ്വർണ്ണത്തിലെ അശുദ്ധിയായ രജതം മുതലായവ നീക്കി ശുദ്ധമാക്കിയ പത്തരമാറ്റുതങ്കംപോലെ.(ഇവിടെ കപിലമുനി ഉപയോഗിക്കുന്ന ഉപമ മെറ്റലർജ്ജിയിൽനിന്നാണെന്ന് ശ്രദ്ധിക്കുക)

11.പ്രാണായാമൈർദഹേദ്ദോഷാൻധാരണാഭിശ്ചകിൽബിഷാൻ,

പ്രത്യാഹാരേണ സംസർഗാൻധ്യാനേനാനീശ്വരാൻഗുണാൻ.

പ്രാണായാമം ത്രിദോഷങ്ങളെ ദഹിപ്പിച്ച് ശരീരത്തെ രക്ഷിക്കുന്നു.ധാരണ എല്ലാ ദുരിതങ്ങളേയും നീക്കി മനസ്സിനെ രക്ഷിക്കുന്നു.പ്രത്യാഹാരം സംസർഗ്ഗദോഷങ്ങളെ നീക്കി ബുദ്ധിയെ  രക്ഷിക്കുന്നു.ധ്യാനം ഈശ്വരകടാക്ഷത്തെ തടസ്സപ്പെടുത്തുന്ന എല്ലാ രാഗദ്വേഷങ്ങളേയും നശിപ്പിക്കുന്നു.

12.യഥാ മനഃസ്വംവിരജം യോഗേനസുസമാഹിതം

കാഷ്ഠാം ഭഗവതോധ്യായേത് സ്വനാസാഗ്രാവലോകനഃ

ഇപ്രകാരം മനസ്സിലെ രജസ്സെല്ലാം നീക്കി, യോഗത്താൽ സുസമാഹിതമായ ചിത്തത്തോടെ ,സ്വന്തം നാസാഗ്രത്തിൽ മിഴി ഊന്നി ഇരുന്നുകൊണ്ട് ഭഗവദ്ധ്യാനം ചെയ്യുക.

13.പ്രസന്നവദനാംബോജം പത്മഗർഭാരുണേക്ഷണം

നീലോല്പലദളശ്യാമം ശംഖചക്രഗദാധരം

14.ലസത്പങ്കജകിഞ്ജൽക്കപീതകൌശേയവാസസം

ശ്രീവത്സവക്ഷസം ഭ്രാജത് കൌസ്തുഭാമുക്തകന്ധരം

15.മത്തദ്വിരേഫകലയാപരീതംവനമാലയാ

പരാർഘ്യഹാരവലയകിരീടാംഗദനൂപുരം

16.കാഞ്ചീകലാപസച്ഛ്രോണീം ഹൃദയാംബോജവിഷ്ടരം

ദർശനീയതമം ശാന്തം മനോനയനവർദ്ധനം

(13- 16 ശ്ലോകങ്ങളിലായി കേശാദിപാദം മനോജ്ഞമായ വിഷ്ണുരൂപവർണ്ണനയാണ്).

17.അപീച്യദർശനം ശശ്വത് സർവ്വലോകനമസ്കൃതം

സന്തം വയസി കൈശോരേ ഭൃത്യാനുഗ്രഹകാതരം

സദാ സർവ്വലോകവും നമസ്കരിക്കുന്നതും കൈശോരപ്രായത്തിലുള്ളതും സേവകർക്ക് അനുഗ്രഹകരവുമാണ് ഈ ഭഗവദ്രൂപദർനം.

18.കീർത്തന്യതീർത്ഥയശസം പുണ്യശ്ലോകയശസ്കരം

ധ്യായേദ്ദേവം സമഗ്രാംഗം യാവനം ച്യവതേ മനഃ

കീർത്തിക്കുന്നവർക്കെല്ലാം പുണ്യതീർത്ഥമായും ,ആ പുണ്യശ്ലോകന്മാർക്കെല്ലാം സദാ യശസ്കരമായും ഇരിക്കുന്ന വാത്സല്യമൂർത്തിയായ ഭഗവാന്റെ സമഗ്രാംഗം (കേശാദിപാദം)മനസ്സിൽ ധ്യാനിക്കുക.

19.സ്ഥിതം വ്രജന്തമാസീനം ശയാനം വാ ഗുഹാശയം

പ്രേക്ഷണീയേഹിതം ധ്യായേ ശുദ്ധഭാവേന ചേതസാ

നിൽക്കുമ്പോളും ഇരിക്കുമ്പോളും കിടക്കുമ്പോളും നടക്കുമ്പോളും ഗുഹാന്തരങ്ങളിൽശയിക്കുമ്പോളും എല്ലാം ശുദ്ധമായ ചേതസ്സില് ആ ഹിതകരമായ രൂപം തന്നെ സദാ ദർശിച്ച് ധ്യാനിക്കണം.

20 തസ്മിൻലബ്ധപദം ചിത്തം സർവ്വാവയവസംസ്ഥിതം

വിലക്ഷ്യൈകത്രസംയുജ്യദേംഗെഭഗവതോമുനിഃ

ഇപ്രകാരം ചിത്തത്തിൽ ഭഗവാന്റെ സർവ്വാംഗരൂപത്തെ ഉറപ്പിച്ചുനിർത്തിയശേഷം അതിലേതെങ്കിലും ഒരംഗത്തിൽമാത്രം ഉറപ്പിച്ചുനിർത്താന് മുനിശ്രദ്ധിക്കുന്നു.

21.സഞ്ചിന്തയേദ് ഭഗവതശ്ചരണാരവിന്ദം

വജ്രാങ്കുശധ്വജസരോരുഹലാഞ്ഛനാഢ്യം

ഉത്തുംഗരക്തവിലസന്നഖചക്രവാള-

ജ്യോത്സ്നാഭിരാഹതമഹദ്ധൃദയാന്ധകാരം

വജ്രം,അങ്കുശം,ധ്വജം,താമര ഇവയുടെ മുദ്രയുള്ളതും ഉയർന്നുവിലസുന്ന നഖചക്രവാളചന്ദ്രികയാൽ ഹൃദയത്തിലെ ഇരുട്ടുനീക്കുന്നതുമായ ഭഗവാന്റെ ചരണാരവിന്ദത്തിൽ മനസ്സുറപ്പിക്കുക. (പാദാദികേശക്രമം)

22.യച്ഛൌചഭനിഃസൃതസരിത്പ്രവരോദകേന

തീർത്ഥേന മൂർദ്ധ്ന്യധികൃതേന ശിവശ്സിവോഭൂത്

ധ്യാതുർമ്മനശ്ശമലശൈലനിഃസൃഷ്ടവജ്രം

ധ്യായേച്ചിരം ഭഗവതച്ചരണാരവിന്ദം

ആരുടെപാദത്തിൽനിന്നൊഴുകുന്ന പുണ്യനദീതീർത്ഥത്താൽ,ശിവൻതന്റെ മൂർദ്ധാവുകഴുകി ശിവമായിത്തീരുന്നുവോ, ആരുടെ പാദത്തിലെ വജ്രരേഖ കൊണ്ട് ധാതാവായ ബ്രഹ്മാവിന്റെ മനസ്സിലെ കന്മഷശൈലം പിളർക്കപ്പെട്ട് ധാതാവ് നിഷ്കന്മഷനായോ ആ ഭഗവാന്റെ ചരണാരവിന്ദം ധ്യാനിക്കുക.

23.ജാനുദ്വയം ജലജലോചനയാ ജനന്യാ

ലക്ഷ്മ്യാ അഖിലസ്യസുരസന്ദിതയാ വിധാതുഃ

ഊർവ്വോർന്നിധായകരപല്ലവരോചിഷായത്

സംലാളിതം ഹൃദിവിഭോരഭവസ്യകുര്യാത്

ജലജലോചനയും അഖിലസുരവന്ദിതയുമായ ജഗജ്ജനനി ലക്ഷ്മിയുടെ ഊരുമേൽവെക്കപ്പെട്ട കരപല്ലവശോഭയോടെയുള്ള ജാനുദ്വയത്തെ ഹൃദയത്തില് പ്രതിഷ്ഠിച്ച് പരിലാളിക്കണം.

24.ഊരൂസുപർണ്ണഭുജയോരധിശോഭനാന്ന-

വോജോനിധീ അതസികാകുസുമാഭയാസൌ

വ്യാലംബിപീതവരവാസസിവർത്തമാന-

കാഞ്ചീകലാപപരിരംഭിനിതംബബിംബം

ഗരുഡന്റെ ചിറകിൽഅതിശോഭയോടെ വിന്യസിക്കപ്പെട്ട അതസിപ്പൂവിന്റെ ശോഭയുംഓജസ്സുമുള്ള തുടകളേയും മഞ്ഞപ്പട്ടും കാഞ്ചീകലാപവും ചുംബിക്കുന്ന നിതംബബിംബത്തേയും ധ്യാനിക്കണം.

25.നാഭീഹ്രദം ഭുവനകോശഗുഹോദരസ്ഥം

യത്രാഞ്ചയോനിധിഷണാഖിലലോകപത്മം

വ്യൂഢം ഹരിന്മണിവൃഷസ്തനയോരമുഷ്യ

ധ്യായേദ്വയം വിശദഹാരമയൂഖഗൌരം

ഭുവനകോശത്തെ മുഴുവനും ഉൾക്കൊണ്ട ഉദരഗുഹയിലെ ഹ്രദമായ നാഭീദേശത്തേയും ,ആ നാഭിയിൽനിന്ന് ബ്രഹ്മാവിന്റെ ജന്മസ്ഥാനമായി പ്രകാശിക്കുന്ന പ്രപഞ്ചരൂപമായ നാഭീപത്മത്തേയും ,ഹരിമണി(മരതകരത്നം)പോലെയുള്ളതും വൃഷംപോലെ ഉയർന്നതുമായ മനോഹരവക്ഷസ്ഥലത്തിൽ അണിഞ്ഞ മുത്തുമാലകളുടെ സംഗമത്താൽ,വെളുത്തതെന്നു തോന്നിക്കുന്ന സ്തനദ്വയത്തേയും ധ്യാനിക്കണം.

26. വക്ഷോധിവാസമൃഷഭസ്യമഹാവിഭൂതേഃ

പുംസാം മനോനയനനിർവൃതിമാദധാനം

കണ്ഠം ച കൌസ്തുഭമണേരധിഭൂഷണാർദ്ധം

കുര്യാൻമനസ്യഖിലലോകനമസ്കൃതസ്യ

വക്ഷസ്സിൽ മഹാവിഭൂതികളുടെ ദേവതവസിക്കുന്നതും കണ്ടവരുടെയെല്ലാം മനോനയനങ്ങൾക്ക് നിർവൃതിയരുളുന്നതുമായ ഋഷഭനായ ആ ദേവന്റെ വക്ഷസ്സും സർവ്വലോകനമസ്കൃതവും കൌസ്തുഭമണിഞ്ഞതുമായ കണ്ഠവും ധ്യാനിക്കണം

.27.ബാഹൂംശ്ച മന്ദരഗിരേഃ പരിവർത്തനേന

നിർന്നിക്തബാഹുവലയാനധിലോകപാലാൻ.

സഞ്ചിന്തയേദ്ദശശതാരമസഹ്യതേജ-

ശ്ശംഖം ച തത് കരസരോരുഹരാജഹംസം.

മന്ദരഗിരിയെ പരിവർത്തനം ചെയ്യിച്ചതും (പാലാഴിമഥനകാലം)ദശശതം (1000)അരങ്ങളോടും അസഹ്യതേജസ്സോടും കൂടി അഷ്ടദിക്പാലകർക്ക് ആശ്രയസ്ഥാനമായ സുദർശനചക്രം ധരിച്ചതും ,കരസരോരുഹത്തില് രാജഹംസത്തെപ്പോലെയുള്ള ശംഖു ധരിച്ചതും ,ബാഹുവലയങ്ങൽ(അംഗദം-തോൾവള)അണിഞ്ഞതുമായ ബാഹുക്കളെ ധ്യാനിക്കുക.

28.കൌമോദകീം ഭഗവതാം ദയിതാം സ്മരേത

ദിഗ്ധാമരാതിഭടശോണിതകർദ്ദമേന

മാലാം മധുവ്രതവരൂഥശിരോപഘുഷ്ടാം

ചൈത്യസ്യതത്വമമലം മണിമസ്യകണ്ഠേ.

ശത്രുഭടന്മാരുടെ രക്തമാകുന്ന കർദ്ദമം (ചളി)പറ്റിയതും ഭഗവാന് സ്വന്തം ഭാര്യയേക്കാളും പ്രിയപ്പെട്ടതുമായ കൌമോദകീഗദയേയും മധുവ്രതം അനുഷ്ഠിക്കുന്ന വരൂഥരായ(സാർത്ഥവാഹകരായ)തേനീച്ചകൾ ചുഴലുന്ന വനമാലയേയും ചൈത്യത്തിന്റെ അമലതത്വമായ സൂക്ഷ്മസ്വരൂപമായ രത്നം(സ്വരം)വിളങ്ങുന്ന ഭഗവാന്റെ കണ്ഠത്തേയും അധ്യാനിക്കുക.ഇവിടെ പിതാവായ കർദ്ദമന്റെ നാമം ചളി എന്ന അർത്ഥത്തിനു പര്യായമായി ഉപയോഗിക്കുന്നു. കാമക്രോധാദി ശത്രുക്കളെ ഹനിക്കുന്ന കൌമോദകീഗദയുടെ ആ കർദ്ദമം ഭഗവാന് സ്വദയിതയിലുള്ള കാമത്തേക്കാളും പ്രിയങ്കരമെന്ന് ചൂണ്ടിക്കാട്ടുന്നു.ഈ ദ്വയാർത്ഥത്തിലൂടെ അമ്മക്ക് അഛനോടുള്ള കാമത്തെ അൽപ്പമെങ്കിലും അവശേഷിച്ചിട്ടുണ്ടെങ്കിൽ, കപിലൻ,നശിപ്പിക്കുന്നു. ആ കാമം ചളിയിലുള്ള കാമമാണ്,ആത്മപുരുഷനിലുള്ള കാമമല്ല.തേനീച്ചകളെ സാർത്ഥവാഹകരോടുപമിക്കുന്നതും ശ്രദ്ധേയമാണ്.തേനുള്ള സ്ഥലത്തൊക്കെ വണ്ടുകൾ വരും.അവ ഏതുപൂവെന്നുനോക്കാതെ തേനെടുക്കും.എന്നാലവ ശേഖരിച്ച തേൻകൂട്ടില് എല്ലാ തേനും ഒന്നാണ്. ഏതുപൂവിലെ തേനെന്നു തിരിച്ചറിയാവതല്ല.അനേകം പൂക്കളുള്ള ഭഗവാന്റെ വനമാല ഈ തത്വഗ്രഹണത്തിനാണ്.എല്ലാ ജീവനും എല്ലാ മധുവും ഈശ്വരനെന്ന തേൻകൂട്ടിൽ,ഒന്നാണ്. ചൈത്യം അഥവാ ക്ഷേത്രത്തിന്റെ സൂക്ഷ്മതത്വം ഗോപുരദ്വാരത്തിലെ പ്രണവം മുഴങ്ങുന്ന മണിയാണ്.മണിനാദമാണ്.ശരീരക്ഷേത്രത്തിലെ സ്വരമെന്ന സൂക്ഷ്മതത്വം ഇരിക്കുന്ന ഗോപുരദ്വാരമാണ് കണ്ഠമായിഇവിടെ പറയുന്നത്.26ആം ശ്ലോകത്തിൽ,ബാഹ്യമായകൌസ്തുഭമണി അണിഞ്ഞ സ്ഥൂലകണ്ഠവും 28ആം ശ്ലോകത്തിൽ ആന്തരമായി പ്രണവസ്വരം ഉച്ചരിക്കുന്ന സൂക്ഷ്മകണ്ഠവും വാഗിന്ദ്രിയങ്ങളുമാണ് ധ്യാനിക്കുന്നത്.

29.ഭൃത്യാനുകമ്പിതധിയേഹഗൃഹീതമൂർത്തേ

സഞ്ചിന്തയേദ് ഭഗവദോ വദനാരവിന്ദം.

യദ്വിസ്സരന്മകരകുണ്ഡലവൽഗിതേന

വിദ്യോതികാമലകപോലമുദാരനാസം.

സേവകരിൽ അനുകമ്പയാർന്ന ബുദ്ധികൊണ്ടുമാത്രം ധരിക്കപ്പെട്ട ഭഗവാന്റെ മൂർത്തിയുടെ , മകരകുണ്ഡലം ജ്വലിക്കുന്ന ശുദ്ധമായ കപോലങ്ങളും ഉയർന്ന നാസികയുമുള്ള വദനാരവിന്ദം സ്മരിക്കുക.

30.യച്ഛ്രീനികേതകളിഭിഃപരിസേവ്യമാനം

ഭൃത്യാസ്വയാ കുടിലകുന്തളവൃന്ദജുഷ്ടം

മീനദ്വയാശ്രയമധിക്ഷിപദബ്ജനേത്രം

ധ്യായേന്മനോന്മയമതന്ദ്രിതഉല്ലസദ്ഭ്രൂ

ശ്രീനികേതനമായി സർവ്വൈശ്വര്യപരിസേവിതമായി,കുടിലകുന്തളങ്ങൾപാറുന്ന തിരുനെറ്റി,മീനദ്വയങ്ങളെ പരിഹസിക്കുന്ന താനമരക്കണ്ണുകൾ,മനോന്മയമായി ഉല്ലസിക്കുന്ന പുരികക്കൊടികൾ,ഇവയോട്ടുകൂടിയ വദനാരവിന്ദം ധ്യാനിക്കണം.

31.തസ്യാവലോകമധികം കൃപയാതിഘോര-

താപത്രയോപശമനായ നിസൃഷ്ടമാക്ഷ്ണോ

സ്നിഗ്ധസ്മിതാനുഗുണിതം വിപുലപ്രസാദം

ധ്യായേച്ചിരം വിപുലഭാവനയാ ഗുഹായാം

അത്യധികമായ കൃപയോട്ടുകൂടി ലോകത്തിന്റെ താപത്രയങ്ങളെ ശമിപ്പിക്കാനുള്ള കടാക്ഷവീക്ഷണങ്ങളും സ്നിഗ്ധസ്മിതത്താൽഅനുഗുണിതമായി അനന്തപ്രസാദഭാവവും എപ്പോഴും ഹൃദയ ഗുഹയിൽവിപുലഭാവനയാല് ധ്യാനിച്ചുകൊണ്ടിരിക്കണം.

32.ഹാസം ഹരേരവനതാഖിലലോകതീവ്ര-

ശോകാശ്രുസാഗരവിശോഷണമത്യുദാരം

സമ്മോഹനായ രചിതം നിജമായയാസ്യ

ഭ്രൂമണ്ഡലം മുനികൃതേ മകരധ്വജസ്യ

അഖിലപ്രപഞ്ചത്തിന്റേയും തീവ്രശോകാശ്രുസാഗരത്തെ വഹിക്കുന്നതാണ് ഉദാരമായ ഹരിയുടെ ശുമന്ദഹാസം.മുനിമാരുടെ മനസ്സുപോലും ചലിപ്പിക്കുന്ന സമ്മോഹനത്തിനായി സ്വമായയാൽ മകരധ്വജന്റെ വില്ലുപോലെ രചിക്കപ്പെട്ടതാണ് ഹരിയുടെ ഭ്രൂമണ്ഡലം.

33.ധ്യാനായനം പ്രഹസിതം ബഹുളാധരോഷ്ഠ-

ഭാസാരുണായിതതനുദ്വിജകുന്ദപംക്തിഃ

ധ്യായേത് സ്വദേഹവിവരേ അവസിതസ്യ വിഷ്ണോഃ

ഭക്ത്യാര്ദ്രയാർപ്പിതമനാ ന പൃഥക് ദിദൃക്ഷേത്.

മന്ദസ്മിതം ശുകുന്ന അധരോഷ്ഠങ്ങളുടെ ചുവന്നശോഭതട്ടിയ മുല്ലമൊട്ടുകളെപ്പോലുള്ള ദ്വിജങ്ങളേയും (പല്ലുകളെന്നും ബ്രാഹ്മണരെന്നും പക്ഷികളെന്നും അർത്ഥം)ധ്യാനായനമായ ആ പുഞ്ചിരിയേയും മറ്റൊരു വസ്തുകാണാനോ ധ്യാനിക്കാനോ മോഹമില്ലാതെ ഭക്തിയാൽ ആര്ദ്രമായി ഭഗവാനിൽമാത്രം അർപ്പിച്ചമനസ്സുകൊണ്ട് ധ്യാനിക്കണം.

34.ഏവം ഹരൌ ഭഗവതി പ്രതിലബ്ധഭാവോ

ഭക്ത്യാ ദ്രവഹൃദയഉത്പുളകാഃപ്രമോദാത്

ഔത്കണ്ഠ്യബാഷ്പകലയാ മുഹുരർദ്യമാന-

സ്തച്ചാപി ചിത്തബഡിശം ശനകൈർവിയുങ് ക്തേ

ഇപ്രകാരം ഭഗവാൻഹരിയിൽ,ഉറച്ചഭക്തിയോടെ ദ്രവീകൃതമായ ആര്ദ്രഹൃദയത്തോടെ ഉൾപ്പുളകമണിഞ്ഞ് ആനന്ദത്താലും ഉത്കണ്ഠയാലും അശ്രുബിന്ദുക്കൾപൊഴിച്ച് ഭഗവാനെ മാത്രം ചിത്തത്തിലുറപ്പിക്കുമ്പോൾ,മറ്റെല്ലാ ബന്ധങ്ങളും മോചിച്ച് താൻതന്നെ ഹരി എന്ന തന്മയീഭാവം ലഭിക്കുന്നു.ഭക്തനും ഭഗവാനും ഭേദമില്ലാതാവുന്നു.

35.മുക്താശ്രയം യർഹിനിർവ്വിഷയം വിരക്ത-

നിർവ്വാണമിഛതി മനസ്സഹസാ യഥാർച്ചിഃ

ആത്മാനമത്രപുരുഷോ അവ്യവധാനമേക-

മന്വീക്ഷതേ പ്രതിനിവൃത്തഗുണപ്രവാഹഃ

സർവ്വാശ്രയങ്ങലിൽനിന്നും മുക്തമായി നിർവ്വിഷയമായി,വിരക്തമായി,നിർവ്വാണമിഛരിക്കുന്ന മനംകൊണ്ട് യഥാവിധി അർച്ചിതമായി ധ്യാനിക്കപ്പെട്ട പക്ഷം ,ആ ആന്വീക്ഷികിയുടെ ഫല

മായി (അന്വേഷണഫലം)പ്രകൃതിയുടെ ഗുണപ്രവാഹം പ്രതിനിവൃത്തമായും(പുറമേനിന്ന് അകത്തേക്ക്)പ്രവഹിക്കയും ഏകമായ ആത്മപുരുഷനിൽ മാത്രമായി ഭവിക്കയും ചെയ്യും.

36.സോപ്യേതയാ ചരമയാ മനസോ നിവൃത്ത്യാ

തസ്മിൻമഹിമ്ന്യവസിതസ്സുഖദുഃഖബാഹ്യേ

ഹേതുത്വമപ്യസതികർത്തരി ദുഃഖയോർയത്

സ്വാത്മൻവിധത്തഉപലബ്ധപരാത്മകാഷ്ഠഃ

ഇപ്രകാരം മനസ്സ് നിവർത്തിച്ച് സുഖദുഃഖങ്ങൾക്കതീതമായ സ്വാത്മമഹിമയിൽവർത്തിക്കുന്ന ജീവൻ കർതൃത്വമോ ഹേതുത്വമോ തനിക്കല്ല അഹങ്കാരതത്വത്തിനാണ് എന്നറിഞ്ഞ് പരമാത്മകാഷ്ഠയിലെത്തുന്നു.

37.ദേഹം ച തം ന ചരമഃസ്ഥിതമുത്ഥിതം വാ

സിദ്ധോന പശ്യതി യതോ അധ്യഗമത് സ്വരൂപം

ദൈവാദുപേതമഥ ദൈവവശാദപേതം

വാസോ യഥാപരികൃതം മദിരാമദന്ധഃ

ഇങ്ങനെ സ്വസ്വരൂപം ഗമിച്ച സിദ്ധന് പുനർജന്മമില്ല.ചരമം വരെ ദേഹധാരണം ചെയ്തുകൊണ്ടിരിക്കുന്നു എന്നല്ലാതെ ആ ദേഹത്തിലോ അതിന്റെ ഭോഗത്തിലോ കാമമില്ല.മദ്യത്താലന്ധനായവൻ,തന്റെ വസ്ത്രമെന്തെന്നോ അത് ധരിച്ചിട്ടുണ്ടോ എന്നുതന്നെയുമോ അറിയുന്നില്ല.ഈശ്വരചിന്തയുടെ ലഹരി പിടിച്ച പുരുഷനും തന്റെ ശരീരം ഉണ്ടോ ഇല്ലയോ അതെന്തുചെയ്യുന്നു എന്നൊന്നും അറിയുന്നില്ല.

38.ദേഹോ അപി ദൈവവശശഃകഖലുകർമ്മയാവത്

സ്വാരംഭകം പ്രതിസമീക്ഷത ഏവസാസുഃ

കം സപ്രമഞ്ചമധിരൂഢസമാധിയോഗഃ

സ്വപ്നം പുനര് ന ഭജതേ പ്രതിബുദ്ധവസ്തു

കർമ്മവശാലും ദൈവനിശ്ചയത്താലും മാത്രം ആരംഭിച്ച ഈ ശരീരം നിലനിൽക്കുന്നു എന്നുമാത്രം.സമാദിയോഗത്തിൽ ആരൂഢനായവന്ന് ആ ശരീരം സത്യമല്ല.ഉണർന്നവന്

സ്വപ്നവസ്ഥവെക്കുറിച്ച് പിന്നെ ചിന്തിക്കയില്ല.അതുപോലെ യോഗാരൂഢൻശരീരത്തെക്കുറിച്ച് ചിന്തിക്കുന്നില്ല.

39.യഥാ പുത്രാച്ച വിത്താച്ച പൃഥങ് മർത്യഃപ്രതീയതേ

അപ്യാത്മത്വേനാഭിമതാദ്ദേഹാദേഃപുരുഷസ്തദാഃ

പുത്രനും വിത്തവുമെന്നപോലെ തന്റെ ശരീരവും അതിലുള്ള അഭിമാനവും വെറും മോഹബന്ധമാണെന്ന് ജ്ഞാനി ഗ്രഹിക്കുന്നു.

40.യഥോന്മുഖദ്വിസ്ഫുലിംഗാദ്ദൂമാദ്യാപിസ്ഥസംഭവാത്

അപ്യാത്മത്തേനാഭിമതാദ്യഥാഗ്നിഃപ-ഥഗൽമുദാത്

അഗ്നി എപ്രകാരം ധൂമംത്മാവാ താൻ,സ്വീകരിച്ച ശരീരം,അംഗങ്ങളെന്നിവയിൽനിന്ന് ഭിന്നമായി ചൈതന്യാത്മകമായിരിക്കുന്നു.

41.ഭൂതേന്ദ്രിയാന്തഃകരണാത് പ്രധാനാ ജീവസംജ്ഞിതാത്

ആത്മാ തഥാ പൃഥക്ദ്രഷ്ടാ ഭഗവാൻബ്രഹ്മസംജ്ഞിതാഃ

പഞ്ചഭൂതങ്ങൾ,ഇന്ദ്രിയങ്ങൾ,അന്തഃകരണം എന്നിവയോട് ചേർന്ന പ്രധാനത്തിലിരിക്കുന്ന ാത്മാവിനെ ജീവനെന്നു പറയുന്നു.ആത്മാവു മാത്രമാണ് ദ്രഷ്ടാവ്.ബ്രഹ്മമെന്ന നാമത്തോടു കൂടിയ ഭഗവാൻസർവ്വപ്രപഞ്ചദ്രഷ്ടാവാമ്. പ്രകൃതിയുടെ മുഴുവനും ദ്രഷ്ടാവും ഭോക്താവുമാണ്.ജീവൻ അങ്ങനെയല്ല.

42.സർവ്വഭൂതേഷുചാത്മാനം സർവ്വഭൂതാനി ചാത്മനി

ഈക്ഷേതാനന്യഭാവേന ഭൂതേഷ്വിവതദാത്മതാം

സർവ്വഭൂതങ്ങളേയും സ്വാത്മാവിലും സ്വാത്മാവിനെ സർവ്വഭൂതങ്ങളിലും അനന്യഭാവത്തോടെ ഒന്നായി വീക്ഷിച്ച് അദ്വയമായ ബ്രഹ്മാനുഭവം നേടുന്നു.

43.സ്വയോനിഷു യഥാ ജ്യോതിരേകം നാനാപ്രതീയതേ

യോനീനാം ഗുണവൈഷമ്യത്തഥാത്മാ പ്രകൃതൌസ്ഥിതഃ

ഒരേ ഒരു ജ്യോതിസ്സുതന്നെ അനേകയോനികളിൽ ത്രിഗുണങ്ങളുടെ വ്യത്യസ്തമായ ചേർച്ച യാൽ, പലതായി കാണപ്പെടുന്നു . പ്രകൃതിയിൽ സർവ്വവസ്ഥക്കളിലും ഇരിക്കുന്ന ആത്മാവെന്ന ആ ജ്യോതിസ്സിനെ (അഗ്നിയെ,ഊർജ്ജത്തെ) സാക്ഷാത്കരിക്കുന്നു.

44.തസ്മാദിഹിം സ്വാം പ്രകൃതീം ദൈവീം സദസദാത്മികാം

ദുർവിഭാവ്യാം പരാഭാവ്യസ്വരൂപേണാവതിഷ്ഠതേ.

അപ്രകാരം സദസദാത്മികയായ സ്വപ്രകൃതി എന്ന ദൈവീമായയെ ദുർവിഭാവ്യയാണെങ്കിലും പരാഭാവ്യരൂപത്തിൽ ജയിച്ച് ആത്മനിഷ്ഠയോടെ ഇരിക്കണം.

അദ്ധ്യായം 29 കാലപ്രഭാവകഥനമാണ്. ദേവാഹൂതി ചോദിച്ചു. ഏതൊന്നിനെ അറിഞ്ഞാൽ പൂർണ്ണവിരക്തിവന്ന് സംസൃതിചക്രത്തിൽനിന്ന് മുക്തി കിട്ടുമോ ,ആ കാലേശ്വരസ്വരൂപത്തിന്റെ പൂർണ്ണജ്ഞാനം യോഗഭാസ്കരനായി ഉദിച്ച നീതന്നെ എനിക്കുപറഞ്ഞുതരിക. അതിനുള്ള ഭക്തിയോഗവുംപറയുക.ഇതുകേട്ട് കപിലൻപറഞ്ഞു:

ശ്ലോകം 7.ഭക്തിയോഗോ ബഹുവിധോ മാർഗൈർഭാമിനി ഭവ്യതേ

സ്വഭാവഗുണമാർഗ്ഗേന പുംസാം ഭാവോവിദിദ്യതേ.

ഭക്തിയോഗം ഓരോരോ മനുഷ്യരുടെ മാർഗ്ഗഭേദംകൊണ്ട് പലവിധമായി ഭവിക്കുന്നു. മനുഷ്യർക്ക് സത്വരജസ്തമോഗുണങ്ങളും അവയുടെ വിവിധ അനുപാതങ്ങളുടെ മിശ്രങ്ങളും കാരണം പലതരം സ്വഭാവമാണ്.സ്വഭാവമനുസരിച്ച മാർഗ്ഗമാണ് അവർസ്വീകരിക്കുന്നത്. അതിനാലാണ് ഭക്തിയോഗം പലവിധമായിരിക്കുന്നത്.

8.അഭിസന്ധായയോ ഹിംസാം ദംഭം മാത്സര്യമേവ വാ

സംരംഭീ ഭിന്നദൃശ്ഭാവം മയികുര്യാത് സ താമസഃ

ഹിംസ,ദംഭം,മാത്സര്യം,ദ്വേഷം എന്നിവയോട്ടുകൂടി.യ താമസപ്രകൃതിയായ പുരുഷൻ ഭിന്നദൃഗ്ഭാവം(ദ്വൈതഭാവം)ഉള്ളവനാണ്. അവൻഎന്നെ അവന്റെ താമസപ്രകൃതിക്ക് അനുയോജ്യമായ രീതിയിലാണ് ഭജിക്കുക..

9.വിഷയാനഭിസന്ധായ യാം ഐശ്വര്യമേവ വാ

അർച്ചാദാവർച്ചയേദ്യോമാം പൃഥക്ഭാവസ്സരാജസഃ

വിഷയസുഖങ്ങളിലുള്ള ആസക്തിയോടെ യശസ്സും ഐശ്വര്യവും വേണമെന്നു സങ്കല്പിച്ച് പൃഥക്ബാവത്തോടെ (ദ്വൈതം)എന്നെ അർച്ചിക്കുന്നത് രജോഗുണം കൂടുതലുള്ള ആളുകളുടെ സമ്പ്രദായമാണ്.

10.കർമ്മനിർഹാനുമുദ്ദിശ്യപരസ്മിൻവാ തദർപ്പണം

യജേ ദ്വഷ്ടവ്യമിതിവാ പൃഥക്ഭാവസ്സ സാത്വികഃ

കർമ്മങ്ങള് മുഴുവനും എന്നിലർപ്പിക്കാനും കർമ്മക്ഷയത്തിനും വേണ്ടി വേദോക്തംപോലെ പ്രവർത്തിക്കണം എന്ന നിശ്ചയത്തോടെ പൃഥക്ഭാവത്തോടെത്തന്നെ എന്നെ അർച്ചിക്കുന്നവർ സാത്വികപ്രകൃതികളാണ്.

11.മദ്ഗുണശ്രുതിമാത്രേണ മയി സർവ്വഗുഹാശയേ

മനോഗതിരവിച്ഛിന്നാ യഥാ ഗംഗാഭസോമ്പുധൌ

എന്റെ ഗുണശ്രുതി(കഥ) കേട്ട മാത്രയിൽ സർവ്വജീവജാലങ്ങളുടെയും ഹൃദയഗുഹയിലിരിക്കുന്ന എന്നെ , അവിച്ഛിന്നമായി ധാരധാരയായി പ്രവഹിക്കുന്നഗംഗ സമുദ്രത്തെയെന്നപോലെ മനോഗതിയാൽപ്രാപിക്കുന്നവരുണ്ട്.

12.ലക്ഷണം ഭക്തിയോഗസ്യ നിർഗുണസ്യഹ്യുദാഹൃതം

അഹൈതുക്യവ്യവഹിതാ യാ ഭക്തിഃപുരുഷോത്തമേ.

നിർഗുണമായി,ഉദാഹരിക്കപ്പെടുന്നതായ അഹൈതുകീഭക്തി എന്ന ഭക്തിയോഗത്തിന്റെ ലക്ഷണം ,പുരുഷോത്തമയായ അമ്മേ,അതാണ്.

13.സാലോക്യസാർഷ്ടിസാമീപ്യസാരൂപ്യൈകത്വമപ്യുത

ദീയമാനം ന ഗൃഹ്ണന്തി വിനാ മത്സേവനം ജനാഃ

സാലോക്യം,സാമീപ്യം,സാരൂപ്യം, സായൂജ്യം ഈ നാലും ഏകത്വവും എന്റെ പരമഭക്തരായ അവർക്കു വേണമെന്നില്ല.ഞാനവർക്കു കൊടുത്താലും അവർഎന്റെ സേവനം മാത്രം മതി എന്ന് കരുതി നിരസിക്കുന്നു.(ഉദാഹരണം ലക്ഷ്മണനാണ്)

14.സ ഏവ ഭക്തിയോഗസ്യ ആത്യന്തിക ഉദാഹൃതഃ

യേനാതിവ്രജ്യത്രിഗുണം മദ്ഭാവായോപപദ്യതേ.

ഏതൊന്നിനാൽത്രിഗുണങ്ങൾക്കെല്ലാം അതീതനായി, മദ്ഭാവം (ഈശ്വരഭാവം)സിദ്ധിക്കുന്നുവോ,ആ ഭക്തിയോഗത്തെ ആത്യന്തികമെന്ന് ഉദാഹരിക്കപ്പെടുന്നു.

15.നിഷേവിതാനാ നിമിത്തേന സ്വധർമ്മേണ മഹീയസാ

ക്രിയായോഗേന ശസ്തേനനാതി ഹിസ്രേണ നിത്യശഃ

ഒട്ടും ഹിംസ കലരാത്ത വാക്കും വിചാരവും പ്രവൃത്തിയും ചേർന്ന ക്രിയായോഗം നിത്യവും പാലിച്ച് മഹത്തായ സ്വധർമ്മത്തെ വഴിപോലെ ആചരിക്കുക.

16.മദ്ധിഷ്ണ്യ ദർശനസ്പർശപൂജാസ്തുത്യഭിവന്ദനൈഃ

ഭൂതേഷുമദ്ഭാവനയാ സത്വേനാസംഗമേനച

എന്റെ ധിഷ്ണ്യയെ (സ്ഥാനം)ദർശിക്കുക, സ്പർശിക്കുക,പൂജിക്കുക,സ്തുതിക്കുക,വന്ദിക്കുക, സർവ്വഭൂതങ്ങളിലും ഞാനിരിക്കുന്നു എന്ന ഭാവനയോടെ ജീവിക്കുക,ഒന്നിലും സംഗം(ആസക്തി)കൂടാതെ സത്തുക്കളെ ആദരിക്കുക.

17.മഹതാം ബഹുമാനേനാ ദീനാനാമനുകമ്പയാ

മൈത്ര്യാ ചൈ വാത്മതുല്യേഷു യമേന നിയമേന ച

മഹത്തുക്കളെ ബഹുമാനിക്കുക,ദീനരില് അനുകമ്പയുണ്ടാവുക,ആത്മതുല്യരിൽ (സമക്കാർ)മൈത്രി പുലർത്തുക.യമനിയമങ്ങൾ പാലിച്ച് ജീവിക്കുക.

18.ആദ്ധ്യാത്മികാനുശ്രവണോന്നാമസങ്കീർത്തനാച്ചമേ

ആർജ്ജവേനാര്യസംഗേന നിരഹംക്രിയയാ തഥാ

എന്നും ആദ്ധ്യാത്മികശാസ്ത്രം കേൾക്കുക.നാമസങ്കീർത്തനം കേൾക്കുക.ആർജ്ജവം, സജ്ജനസംഗമം,നിരഹങ്കാരിത്വം ഇവ പുലർത്തുക.

19.മദ്ധർമ്മണോ ഗുണൈരേതൈഃപരിസംശുദ്ധ ആശയഃ

പുരുഷസ്യാഞ്ജസാദ്യേതി ശ്രുതമാത്രഗുണം ഹി മാം.

ഇപ്രകാരമുള്ള എന്റെ ധർമ്മങ്ങള് പാലിക്കുകയാല് ഏറ്റവും ഗുണവാനും പരിശുദ്ധാശയനുമായ പുരുഷനായിത്തീരുന്നു.എന്റെ ഗുണകീർത്തനം കേൾക്കുന്നതുകൊണ്ടുമാത്രം (ശ്രുതമാത്രം)ഇങ്ങനെ പരിശുദ്ധനാവാം.

20.യഥാവാത തഥോ ഘ്രാണമാവൃങ് ക്തേ ഗന്ധ ആശയാത്

ഏവം യോഗരതം ചേതമാത്മാനമവികാരിയത്

ഇപ്രകാരം യോഗരതമായി അവിപ്രകാരം കാറ്റിനാല് സുഗന്ധം നാസികയില് എത്തുന്നുവോ അതുപോലെ എന്നിൽ അതിവേഗം വന്നുചേരുന്നു.

21 .അഹം സർവ്വേഷു ഭൂതേഷു ഭൂതാത്മാവസ്ഥിതസ്സദാ

തവമജ്ഞായ മാം മർത്ത്യഃകരുതേർചാ വിഡംബനം.

സർവ്വഭൂതങ്ങളിലും സദാ ഭൂതാത്മാവായി അവസ്ഥിതമായി ഇരിക്കുന്നവനാണ് ഞാന്. ആ എന്നെ അറിയാതെയാണ് മനുഷ്യർ ഭക്തരാണെന്നു നടിക്കുന്നത്.

22.ദ്വിഷതഃപരകായേ മാം മാനിനോ ഭിന്നദർശനഃ

ഭൂതേഷു ബദ്ധവൈരസ്യ ന മനശ്ശാന്തിമൃഛതി

മറ്റു ശരീരങ്ങളിലും ഞാനിരിക്കുന്നതറിയാതെ ,ഭിന്നദർശനത്തോടെ ,സ്വശരീരാഭിമാനിയായി അവയെ ദ്വേഷിക്കയും ഭൂതജാലങ്ങളോട് ബദ്ധവൈരിയായിരിക്കയും ചെയ്യുന്നവര്, എന്നെ യാണ് ദ്വേഷിക്കുന്നത്.അതിനാലവർക്ക് മനശ്ശാന്തി കിട്ടുന്നില്ല.

24.അഹമുച്ചാവചൈർദ്രവ്യൈഃക്രിയയോല്പന്നയാനഘേ

നൈവതുഷ്യേ അർച്ചിതോ അർച്ചായാം ഭൂതഗ്രാമാവമാനിനഃ

മറ്റുള്ളവരെ ദ്രോഹിക്കുക എന്ന ക്രിയയാലുണ്ടാക്കിയ ദ്രവ്യം കൊണ്ട് അവരെന്നെ പൂജിച്ചാലും ഭൂതജാലദ്രോഹികളായ അവരിൽഞാനൊരിക്കലും പ്രീതനാകുന്നില്ല.

25.അർച്ചാദാവർച്ചയേത്താവദീശ്വരം മാ‍ം സ്വകർമ്മകൃത്

യാവന്ന വേദസ്വഹൃദി സർവ്വഭൂതേഷ്വവസ്ഥിതം

സർവ്വഭൂതങ്ങളിലും അവസ്ഥിതമായിരിക്കുന്ന ഞാൻതന്നെ സ്വഹൃദയത്തിലും സാക്ഷാത്കരിക്കുന്നതുവരെ ഈശ്വരാർച്ചനയെ (വിഗ്രഹാരാധന)സ്വധർമ്മമായി ആചരിക്കേണ്ടതുണ്ട്. സാക്ഷാത്കാരശേഷം ബിംബാരാധന വേണമെന്നില്ല.(സാക്ഷാത്കാരം എല്ലാവർക്കും കിട്ടാത്തതുകൊണ്ട് ഇത് തുടരേണ്ടിവരുന്നു)

26.ആത്മാനശ്ചപരസ്യാപിയഃകരോന്യന്തരോദരം

തസ്യഭിന്നദശോർമൃത്യുർവിദധേ ഭയമുല്ബണം

സ്വാത്മാവിലും സർവ്വത്ര സർവ്വാന്തരാത്മാവിലും ഇരിക്കുന്ന പരമാത്മാവായ ഞാൻഒന്നെന്ന റിയാതെ ഭേദഭാവനയോടെ ജീവിക്കുന്നവനുമാത്രമാണ് കാലാത്മാവായ ഞാൻമൃത്യുഭയമു ണ്ടാക്കുന്നത്.

27.അഥ മാം സർവ്വഭൂതേഷു ഭൂതാത്മാനം കൃതാലയം

അർഹയേദ്ദാനമാനാഭ്യാം മൈത്ര്യാ അഭിന്നോന ചക്ഷുഷാഃ

അതിനാൽ,സർവ്വഭൂതങ്ങളിലും ഭൂതാത്മാവായിരിക്കുന്ന എന്നെ അറിഞ്ഞിട്ട് അഭിന്നമായ നേത്രത്തോടെ (സർവ്വത്ര സമദൃഷ്ടി)മൈത്രിയോടെ ജീവിക്കുകയും അർഹരായവർക്ക് ദാനമാനങ്ങൽ കൊടുക്കുകയും ചെയ്യണം.ദാനം ചെയ്യേണ്ടിടത്ത് ദാനം,ബഹുമാനിക്കേ ണ്ടിടത്ത് ബഹുമാനം ,സർവ്വരിലും മൈത്രി,അദ്വൈതഭാവന ഇവ വേണം.

28.ജീവാഃശ്രേഷ്ഠാഹ്യജീവാനാം തതഃപ്രാണഭൃതഃശുഭേ

തതസ്സ ചിത്താഃപ്രവരാസ്തതശ്ചേന്ദ്രിയവൃത്തയഃ

അജൈവവസ്തുക്കളേക്കാൾ ശ്രേഷ്ഠമാണ് ജീവനുള്ളവ.ജീവനുള്ളവയിൽവെച്ച സ്ഥാവരമായ വൃക്ഷങ്ങളേക്കാളും ശ്രേഷ്ഠമാണ് ജംഗമങ്ങലായ പ്രാണിവർഗ്ഗം.പ്രാണികളിൽവെച്ച് ചിത്തമു ള്ളവയും ഇന്ദ്രിയവൃത്തിയുള്ളവയുമാണ് ശ്രേഷ്ഠം.

29.തത്രാപി സ്പർശവേദിഭ്യഃപ്രവരാ രസവേദിനഃ

തേഭ്യോ ഗന്ധവിദഃശ്രേഷ്ഠാസ്തതശ്ശബ്ദവിദോവരഃ

ഇന്ദ്രിയവൃത്തികളിൽ സ്പർശമറിയുന്നവയേക്കാളും ശ്രേഷ്ഠം രസനമറിയുന്നവ. രസമറിയുന്ന വയേക്കാളും ഗന്ധമറിയുന്നവ,അവയേക്കാളും ശ്രേഷ്ഠം ശബ്ദവേദികളാണ്.

30.രൂപവേദവിദസ്തത്ര തതശ്ചോഭയനോദതഃ

തേഷാം ബഹുപദാഃശ്രേഷ്ഠാച്ചതുഷ്പാദസ്തതോദ്വിപാദ്ശബ്ദം മാത്രമറിയുന്നവയേക്കാളും ശ്രേഷ്ടം രൂപമറിയുന്ന കാക്ക മുതലായവ.അനേകകാലുകളുള്ള ജീവികളേക്കാളും നാലുകാലുള്ളവയും അവയേക്കാളും രണ്ടുകാലുള്ളവയും ശ്രേഷ്ഠമാണ്.

31.തതോവർണ്ണാച്ച ചത്വാരസ്തേഷാം ബ്രാഹ്മണ ഉത്തമഃ

ബ്രാഹ്മണേഷ്വപി വേദജ്ഞോഹ്യർഥജ്ഞോഅഭ്യധികസ്തതഃ

രണ്ടുകാലുള്ളവയിൽവെച്ച് ബ്രാഹ്മണനും ബ്രാഹ്മണരില് വെച്ച് വേദജ്ഞനും വേദജ്ഞനേക്കാൾ വേദാര്ഥംഗ്രഹിച്ചവനുമാണ് ശ്രേഷ്ഠനെന്നറിയണം.

32.അര്ത്ഥജ്ഞാത് സംശയഛേത്താ തതഃശ്രേയാൻസ്വകർമ്മകൃത്

മുക്തസംഗസ്തതോഭൂയാ ന ദോഗ്ധോാധർമ്മമാത്മനഃ

അർത്ഥജ്ഞിൽവെച്ച് സംശയങ്ങളെല്ലാം ഛേദിച്ചുതരുംവണ്ണം മനനം ചെയ്തവനും ,അവരിൽവെച്ച് സ്വധർമ്മാനുഷ്ഠാനത്തില് ആ അർഥങ്ങളെ പ്രായോഗികമാക്കിയവനും ,അങ്ങനെ പ്രായോഗികമാക്കിയവരിൽ മുക്തസംഗനുമാണ് ശ്രേഷ്ഠനെന്ന് അറിയുക.

33.തസ്മാത്തവയ്യർപ്പിതാശേഷക്രിയാർത്ഥാത്മാ നിരന്തരഃ

മയ്യർപ്പിതാത്മനഃപുംസോ മയിസന്യസ്തകർമ്മണഃ

ന പശ്യാമി പരംഭൂതമകർത്തുസ്സമദർശനാത്.

അശേഷകർമ്മങ്ങളും എപ്പോഴും എന്നിലർപ്പിച്ച്,എന്നിലുള്ള സന്യസ്തകർമ്മം കൊണ്ട് നിഷ്കാമകർമ്മയോഗിയും സർവ്വഭൂതസമദർശനനുമായി നിരന്തരം ജീവിക്കുന്നവരേക്കാളും ശ്രേഷ്ഠരായി മറ്റൊരാളെ കണ്ടെത്തുകയില്ല.അതിലും ശ്രേഷ്ഠനായി ഒരാളില്ല,

34.മനസൈതാനിഭൂതാനി പ്രണമേദ്ബഹുമാനയൻ

ഈശ്വരോജീവകലയാ പ്രവിഷ്ടോ ഭഗവാനിതി

സർവ്വഭൂതങ്ങളേയും ഞാന്തന്നെയെന്ന് മനസ്സാലറിഞ്ഞ് ബഹുമാനിച്ച്, പ്രണമിക്കുന്ന ജ്ഞാനിയിൽ ഭഗവാനിരിക്കുന്നു.ഈശ്വരൻജീവകലയാണ് എന്നറിയുക.

35.ഭക്തിയോഗശ്ച യോഗശ്ച യോ മാനവ്യുദീരിതഃ

യയോരേകതരേണൈവ പുരുഷഃപുരുഷം വ്രജേത്.

മാനവീ,(മനുപുത്രീ) ഞാനിപ്പോൾ പറഞ്ഞ ഭക്തിയോഗം .യോഗം ഇവയിലോതെങ്കിലുമൊന്ന് കൊണ്ടുതന്നെ പുരുഷപ്രാപ്തി സാദ്ധ്യമാവും.

36.ഏതദ് ഭഗവതോ രൂപം ബ്രഹ്മണഃപരമാത്മനഃ

പരം പ്രധാനം പുരുഷം ദൈവം കർമ്മവിചേഷ്ടിതം.

ഏതൊരു ഭഗവദ്രൂപം ബ്രഹ്മം ,പരമാത്മാവ്,പരം,പ്രധാനം,പുരുഷം,ദൈവം എന്ന് പല നാമത്തിലും പറയപ്പെടുന്നുവോ അതിന്റെ രൂപം സർവ്വ കർമ്മത്തിനും കാരണവും സർവ്വ കർമ്മാതീതവുമാണ്.

37.രൂപഭേദാസേപദം ദിവ്യം കാലഇത്യഭിധീയതേ

ഭൂതാനാം മഹദാദീനാം യദോഭിന്നദൃശാം ഭയം

രൂപഭേദാസ്പദമായ ഭഗവാന്റെ ദിവ്യരൂപത്തെ കാലമെന്ന് വിളിക്കുന്നു.മഹദ് മുതലായ സർവ്വഭൂതങ്ങൾക്കും കാരണഭൂതമായ ആ കാലരൂപത്തെ ഭിന്നദൃക്കുകൾക്ക് ഭയമാണ്.

38.യോ അന്തഃപ്രവിശ്യഭൂതാനി ഭൂതൈരത്യഖിലാശ്രയഃ

സ വിഷ്ണ്വാഖ്യോ അധിയജ്ഞോ അസൌ കാലഃകലയതാം പ്രഭു.

ഏതൊരുവനാണോ സർവ്വഭൂതങ്ങളുടേയും ഉള്ളില് പ്രവേശിച്ച് സർവ്വഭൂതങ്ങൾക്കും അഖിലാശ്രയമായിരിക്കുന്നുവോ,ആ വിഷ്ണു (എങ്ങും വ്യാപിച്ചവൻ)എന്ന നാമത്തോടുകൂടിയ അധിയജ്ഞമൂർത്തിയാണ് സർവ്വത്തേയും പ്രവർത്തിപ്പിക്കുന്ന കാലമെന്ന പ്രഭു.

39.ന ചാസ്യ കശ്ചിദ്ദയിതോ ന ദ്വേഷ്യോ ന ച ബാന്ധവഃ

ആവിശത്യപ്രമത്താ അസൌ പ്രമത്തം ജനമത്തകൃത്.

ആ പ്രഭുവിന് ആരും വിദ്വേഷിയോ ബന്ധുവോ ഇല്ല. സർവ്വജനങ്ങളുടേയും അന്തരംഗത്തിലിരിക്കുന്ന പ്രമത്തനായ അവനാണ് സ്വസ്വരൂപം വിചിന്തനം ചെയ്യാത്ത പ്രമത്തരായ മനുഷ്യരിലും കൂടി ആവേശിച്ചിരിക്കുന്നത്.

40.യദ് ഭയാദ്ഭാതിവാതോയം സൂര്യസ്തപതി യദ്ഭയാത്

യദ്ഭയാദ് വർഷതേ ദേവോ ഭഗണോ ഭാതി യദ്ഭയാദ്

41.യദ്വനസ്പതയോ ഭീതാ ലതാശ്ചൌഷധിഭിസ്സഹഃ

സ്വേസ്വേകാലേ അഭിഗൃഹ്ണന്തി പുഷ്പാണി ച ഫലാനി ച.

അവനെ ഭയന്ന് വായു ചലിക്കുന്നു.സൂര്യൻതപിക്കുന്നു.മേഘം വർഷിക്കുന്നു.നക്ഷത്രങ്ങ ൾപ്രകാശിക്കുന്നു. വനസ്പതികളും ലതകളും ഔഷധികളും അതാതു ഋതുക്കളിൽ പുഷ്പങ്ങളും ഫലങ്ങളും തരുന്നു.(ഇതെല്ലാം കാലചക്രത്തിന്റെ മഹിമയാലാണ്)

42.സ്രവന്തി സരിതോഭീതാ നോത്സർപ്പത്യുദധീർയതഃ

അഗ്നിരിന്ധേ സ ഗിരിഭിർഭൂർന മജ്ജതി യദ്ഭയാദ്.

പുഴകളൊഴുകുന്നതും സമുദ്രം ഭൂമിയെ വിഴുങ്ങാത്തതും സ്വന്തം അതിര്ത്തികൾക്കകത്ത് ഒതുങ്ങിനിൽക്കുന്നതും അഗ്നി കത്തുന്നതും പർവ്വതങ്ങളോട്ടുകൂടിയ ഭൂമി താഴ്ന്നുപോകാത്തതും കാലസ്വരൂപനായ അവന്റെ ആജ്ഞയെ ഭയന്നാണ്.

43.നഭോ ദദാതി ശ്വസതാം പദം യന്നിയമാദദഃ

ലോകം സ്വദേഹം തനുതേ മഹാൻ സപ്തഭിരാവൃതം.

നഭസ്സ് സകലപ്രാണികൾക്കും ശ്വസിക്കാനും ഇരിക്കാനും ഇടമേകുന്നത് അവന്റെ നിയമാനുസാരമാണ്. സപ്തപദാർത്ഥങ്ങളാല് ശരീരത്തെ മറച്ച് ലോകം മഹത്തായ പ്രപഞ്ചരചനയായിത്തീർന്നതും അതിനാലാണ്.

44.ഗുണാഭിമാനിനോദേവാസ്സർഗ്ഗാദിഷ്വസ്യ യദ്ബയാദ്

വർത്തന്തേ അനുയുഗം യേഷാം വശഏതച്ചരാചരം.

ഗുണാഭിമാനികളായ ബ്രഹ്മാദികൾസർഗ്ഗാദികളിലേർപ്പെടുന്നതും യുഗങ്ങളിലും കല്പങ്ങളിലും ചരാചരങ്ങൾ അവനു വശഗരായി പ്രവർത്തിക്കുന്നതും കാലബലത്താലാണ്. (കാലനിയമാനുസാരമാണ്).

45. സോ അനന്തോ അന്തകരഃകാലോ അനാദിരാദികൃദവ്യയഃ

ജനം ജനേന ജനയൻ മാരയന് മൃത്യുനാന്തകം.

അവൻഅനന്തനാണ്.സകലത്തിന്റേയും അന്തകനുമാണ്.സകലത്തിനും ആദിയും അനാദിയുമാണ്.അവ്യയനും സർവ്വജനങ്ങൾക്കും ജനയിതാവും രക്ഷകനും സർവ്വരേയും അവസാനം വധിക്കുന്ന മൃത്യുവുമാണ്.ഇതാണ് കാലപുരുഷന്റെ വിശ്വരൂപദർശനം.

അദ്ധ്യായംമുപ്പതിൽകാലത്തിന്റെ താമസഗതിവർണ്ണനമാണ്കപിലമുനിതുടർന്നുപറയുന്നത്.

1.തസ്യൈ തസ്യൈ ജനോന്യനം നായംവേദോരുവിക്രമം

കാല്യമാനോ അപിബലിനോ വായോരിവ ഘനാവലിഃ

കാറ്റത്ത് പറക്കുന്ന മേഘങ്ങൾക്ക് വായുവിന്റെ അത്ഭുതകരമായ ബലമറിയില്ല.അതുപോലെ കാലംനിമിത്തം ചലിക്കുന്ന ജനങ്ങൾക്കും അതിന്റെ ഉരുവിക്രമം അറിയില്ല.

2. യംയമർത്ഥമുപാദത്തേ ദുഃഖേന സുഖഹേതവേ

തംതം ധുനോതി ഭഗവാൻ,പുമാൻ ശോചതി യത്കൃതേ.

സുഖത്തിനുവേണ്ടി പാടുപെട്ട് അനേകദുഃഖം സഹിച്ച് മനുഷ്യർ ശേഖരിച്ച സ്വത്തെല്ലാം കാല ഭഗവാൻ ഹനിക്കുന്നു.അതിനാൽ കാലത്തിന്റെ കർമ്മത്തില് ലൌകികമനുഷ്യരെല്ലാം സദാ ദുഃഖിക്കുന്നു.

3,യദധ്രുവസ്യ ദേഹസ്യ സാനുബന്ധസ്യ ദുർമ്മതിഃ

ധ്രുവാണി മന്യതേ മോഹാത് ഗൃഹക്ഷേത്രവസൂനി ച

അസ്ഥിരമായ ദേഹം,അതിന്റെ അനുബന്ധം മാത്രമായ ഗൃഹം,ക്ഷേത്രം,രത്നം,ബന്ധുക്കളെന്നിവയെ മോഹത്താൽ സ്ഥിരമായി (ധ്രുവമെന്നു)തെറ്റിദ്ധരിച്ച് ദുർമ്മതികൊണ്ടാണ് ഈ ദുഃഖം സംഭവിക്കുന്നത്.

4.ജന്തുർവൈഭവഏതസ്മിന് യാംയാം യോനിമനുവ്രജേത്

തസ്യാം തസ്യാം സ ലഭതേ നിർവൃത്തീം , ന വിരജ്യതേ.

ഈ ജന്മത്തിൽ ഏതുയോനിയിലാണോ ജനിച്ചത് ,എവിടെയാണോ ജനിച്ചത്, അവിടെത്തന്നെ സുഖം കാംക്ഷിച്ചുകഴിയുന്നതല്ലാതെ, അതിലവന് വിരക്തി ജനിക്കുന്നതേയില്ല.

5.നരകസ്ഥോ അപി ദേഹം വൈന പുമാംസ്ത്യക്തുമിഛതി

നാരക്യാം നിർവൃതൌ സത്യാം ദേവമായാവിമോഹിതഃ

നരകത്തിലാണ് ജനിച്ചതെങ്കിൽപ്പോലും അവിടെ നിർവൃതികണ്ട് ആ നരകശരീരം ത്യജിക്കാൻ ജീവികളിഷ്ടപ്പെടുന്നില്ല. ഒരുപുഴുപോലും തന്റെ ശരീരസുഖം ത്യജിക്കയില്ല.ഇത് ദേവമായകൊണ്ട് വിമോഹിതരാകയാലാണ്.

6.ആത്മജായാസുതാഗാരപശുദ്രവിണബന്ധുഷു

നിരൂഢമൂലഹൃദയ ആത്മാനം ബഹുമന്യതേ.

സ്വശരീരം,ഭാര്യ,പുത്രൻ,വീട്,കന്നുകാലികൾ,സ്വത്ത്,ബന്ധുക്കളെന്നിവയിൽ മാത്രം ഊന്നിയ ഹൃദയത്തോടെ അവയിലഭിമാനന്ദവസ്തുക്കളെന്നു കരുതിയും അജ്ഞാനി ജീവിക്കുന്നു.

7. സന്ദഹ്യമാനസർവ്വാംഗഏഷാമദ്യഹനാധിനാ

കരോത്യവിരതം മൂഢോ ദുരിതാനി ദുരാശയഃ

അപ്രകാരം കുടുംബം പുലർത്താനായിശരീരം സർവ്വാംഗം ദഹിക്കുമാറ് എന്നും കർമ്മങ്ങള് ചെയ്തിട്ടും ദുരിതങ്ങൾ അജ്ഞാനിയെ (മൂഢനെ)വിട്ടുപോകുന്നുമില്ല.

8. ആക്ഷിപ്താത്മേന്ദ്രിയഃസ്ത്രീണാമസതീനാം ച മായയാ

രഹോരചിതയായാപൈശ്ശിശൂനാം കളഭാഷിണാം.

ആത്മേന്ദ്രിയങ്ങൾ അസതികളായ സ്ത്രീകളുടെ മായാവിലാസത്തിലും രാത്രിതോറുമുള്ള ഏകാന്തലീലകളിലും കുഞ്ഞുങ്ങളുടെ കളഭാഷണങ്ങളിലും (ഇതാണ് പരമസുഖമെന്ന തെറ്റിദ്ധാരണയാൽ) അവർ നിക്ഷേപിച്ചിരിക്കുന്നു.

9.ഗൃഹേഷു കൂടധർമ്മേഷു ദുഃഖതന്ത്രേഷ്വതന്ദ്രിതഃ

കുർവ്വന് ദുഃഖപ്രതികാരം സുഖവന്മന്യതേ ഗൃഹീ

ഗൃഹത്തിലും കൂടധർമ്മത്തിലും,സദാ ജാഗരൂകനായി ദുഃഖമയമായ അവയിലെ ദുഃഖം നീക്കലാണ് സുഖമെന്നു കരുതി ഗൃഹസ്ഥൻ കാലം കളയുന്നു.

10.അർത്ഥൈരാപാദിതൈർഗുർവ്യാ ഹിംസയേതസ്തതശ്ചതാന്

പുഷ്ണാതിയേഷാം പോഷേണ ശേഷഭുഗ്യാത്യധഃസ്വയം

ധനസമ്പാദനത്തിനായി ഗുരുതരമായ ഹിംസാപ്രവൃത്തികൾ ചെയ്തും ആ ധനംകൊണ്ട് ഭാര്യയെ പോഷിപ്പിച്ചും പാപശേഷം ഭുജിച്ച് സ്വയം അധഃപതിച്ചുപോകുന്നു.

11.വാർത്തായാം യുപ്യമാനായാമാരബ്ധായാം പുനഃപുനഃ

ലോഭാദിഭൂതോ നിസ്സത്വഃപരാർത്ഥേ കുരുതേ സ്പൃഹാം.

എല്ലാ ശ്രമവും വിഫലമായാലും വീണ്ടും വീണ്ടും അതുതന്നെ ചെയ്തും ലോഭം വർദ്ധിച്ചും അന്യധനത്തിൽ ആശകൂടിയും വരുന്നു.

12.കുടുംബഭരണാകല്പോ മന്ദഭാഗ്യോ വൃഥോദ്യമാഃ

ശ്രിയാവിഹീനഃകൃപണോ ധ്യായൻ ശ്വസിതി മൂഢധീഃ

കുടുംബഭരണത്തിൽ അയോഗ്യനായി,മന്ദഭാഗ്യനായി,വൃഥോദ്യമക്കാരനായി, ശ്രീയില്ലാത്തവനായിത്തീർന്ന് വാർദ്ധക്യത്തിലും മൂഢബുദ്ധിയായ കൃപണന് ദീർഘശ്വാസം വിട്ട് ധ്യാനിക്കുന്നത് അല്പമായ വിഷയസുഖങ്ങളെ മാത്രമാണ്. ആ ശീലം അവനെ വിട്ടുപോകുന്നില്ല.

13,ഏവം സ്വഭരണകല്പം തത്കളത്രാദയസ്തഥാ

നാദ്രിയന്തേ യഥാപൂർവ്വം കീനാശാഇവഗോജരം

ഇപ്രകാരം തന്റെ ഭരണകാലം അവസാനിച്ച വൃദ്ധനായഗൃഹസ്ഥനെ ഒരു മുതുക്കനായ കാളയെപ്പോലെ (ഇനി ഉപയോഗമില്ലാത്തത്)സ്വന്തം ഭാര്യയും മക്കളും പോലും അവഗണിച്ച് ആട്ടിപ്പുറത്താക്കുകയും ചെയ്യും.

14.തത്രാപ്യജാതനിർവ്വേദോഭ്രിയമാണഃസ്വയംഭൃതൈഃ

ജരയോപാത്തവൈരൂപ്യോ മരണാഭിമുഖോ ഗൃഹേ

എന്നിട്ടും വിഷയവിരക്തി വരാതെ ജരാനരയും വൈരൂപ്യവും ബാധിച്ച് മരണം പ്രതീക്ഷിച്ച് ആ ബന്ധുവർഗ്ഗത്തെത്തന്നെ വിശ്വസിച്ച് ആശ്രയിച്ച് ഗൃഹത്തില് ചടഞ്ഞുകൂടുന്നു.

15.ആസ്തേ ഏവമത്യോപന്യസ്തം ഗൃഹപാല ഇവാഹരൻ

ആമയാവ്യപ്രദീപാഗ്നിരല്പാഹാരോ അല്പചേഷ്ടിതഃ

ഗൃഹപാലസ്ഥാനം പോയി അല്പം ആഹാരം കിട്ടിയാല് അത് തിന്ന് അല്പചേഷ്ടിതനായി , അഗ്നിമാന്ദ്യവും ആമവ്യാധിയും പിടിപെട്ടിട്ടും വിഷയരതി പോകുന്നില്ല.

16.വായുനോത്ക്രമതോത്താരഃകഫസംരുദ്ധനാസികഃ

കാസശ്വാസകൃതായാസഃകണ്ഠേഘുരഘുരായതേ.

വായുകോപം വന്ന് മൂക്ക് കഫംകെട്ടി അടഞ്ഞ് ,കാസശ്വാസംകൊണ്ട് കഷ്ടപ്പെട്ട് ശ്വാസംകഴിച്ച് കണ്ഠത്തിൽനിന്ന് ഘുരഘുരശബ്ദം പുറപ്പെടുവിച്ച് കിടക്കുന്നു.

17.ശയാനഃപരിശോചദ്ഭിഃപരിവീതസ്വബന്ധുഭിഃ

വാച്യമാനോ അപി ന ബ്രൂതേ കാലപാശവശം ഗതഃ

ഇങ്ങനെ ശോചനീയാവസ്ഥയിൽബന്ധുക്കളാല് ചുറ്റപ്പെട്ട് കിടക്കുന്നു.പക്ഷേ അവരെ ഒന്നു വിളിച്ചാൽ മിണ്ടുകപോലുമില്ല.(അവരാരും ശ്രദ്ധിക്കില്ല).ഇപ്രകാരം ഗൃഹസ്ഥൻ കാലപാശ വശത്തിൽ പെടുന്നു.

18.ഏവം കുടുംബഭരണേ വ്യാപതാത്മാ അജിതേന്ദ്രിയഃ

മ്രിയതേരുദതാം സ്വാനാമുരുവേദനയാ അസ്തധീ.

ഇന്ദ്രിയങ്ങളെ ജയിക്കാതെ കുടുംബഭരണത്തില് മാത്രം വ്യാപൃതനായ മനുഷ്യന് വേദനാപൂ ർവ്വം ബോധം നശിച്ച് ഇപ്രകാരം മരിച്ചുപോകുന്നു.

19.യമദൂതൌ തദാപ്രാപ്തൌ ഭീമൌ സരഭസേക്ഷണൌ

സദൃഷ്ട്യാസ്തത്ര ഹൃദയശ്ശകൃന്മൂത്രം വിമുഞ്ചതി.

യമദൂതന്മാർ ഭീമാകാരികളായി,ദണ്ഡും കൊണ്ടുവരുമ്പോൾ,അവരെക്കണ്ടു ഭയപ്പെട്ട ഹൃദയ ത്തോടെ അറിയാതെ മലമൂത്രവിസർജ്ജനം ചെയ്തുപോകുന്നു.

20 യാതനാദേഹആവൃത്യ പാശൈർബദ്ധ്വാ ഗളേബലാത്

നയതോ ദീർഘമദ്ധ്വാനം ദണ്ഡ്യം രാജഭടാ യഥാ

യാതനാദേഹത്തെ ,കഴുത്തിൽ ബലമായി കയറിട്ടുമുറുക്കി ബന്ധിച്ച് രാജഭടന്മാര് കുറ്റവാ ളിയെയെന്നപോലെ ദണ്ഡിക്കാനായി വലിച്ചിഴച്ച് കൊണ്ടുപോകുന്നു.

21.തയോർനിർഭിന്നഹൃദയസ്തർജ്ജനൈർജാതവേപഥുഃ

പഥി ശ്വഭിർഭക്ഷ്യമാണ ആത്തോ അഘം സ്വമനുസ്മരന്.

യമഭടന്മാരുടെ ഗർജ്ജനംകേട്ടു ഹൃദയം വിറച്ചും വിയർപ്പണിഞ്ഞും വഴിയില് നായ്ക്കള് കടിക്കുമ്പോൾ ഹൃദയം തകർന്നും താനതുവരെ ചെയ്ത പാപങ്ങളോരോന്നും എണ്ണിയെണ്ണി അനുസമരിച്ചും നടക്കുന്നു.

22.ക്ഷുത്തൃട്പരീതോ അർക്കദാവാനലാനിലൈഃ

സന്തപ്യമാനഃപഥിതപ്തവാലുകേ

23.കൃച്ഛ്റേണ പൃഷ്ഠേ കശയാ ച താഡിതാ

ചലത്യശക്തോ അപി നിരാശ്രമോദകേ

24.തത്രതത്ര പതൻശ്രാന്തോമൂർഛിതഃപുനരുത്ഥിതഃ

പഥാ പാപീയസാ നീതസ്തമസാ യമസാദനം

വിശപ്പ്,ദാഹം,സൂര്യനും ദാവാഗ്നിയും ശക്തമായ കാറ്റും തപിപ്പിക്കുന്ന വഴികളിലൂടെ സഞ്ചാരം, ഇടക്കിടെ പൃഷ്ഠത്തിൽ ചാട്ടവാറുകൊണ്ട് കിട്ടുന്ന അടി,ചലിക്കാൻശക്തിയില്ലാത്ത ദേഹം, വിശ്രമിക്കാനൊരാശ്രമമോ,കുടിക്കാനിത്തിരി ജലമോ കിട്ടാത്ത മരുഭൂമി, ഇടക്കിടെ തളർന്നും മൂർഛിച്ചുവീണും വീണ്ടും എഴുനേറ്റുമുള്ള യാത്ര, ഒടുവിൽ പാപമയമായ ആ പാത യമഗൃഹത്തിലെത്തിച്ചേരുന്നു.

25.യോജനാനാം സഹസ്രാണി നവതിം നവചാധ്വനഃ

ത്രിഭിർമുഹൂർത്തൈര് ദ്വാഭ്യാം വാനീതഃപ്രാപ്നോതി യാതനഃ

മൂന്നു മുഹൂർത്തം കൊണ്ട് 9009 യോജന അതിവേഗത്തില് സഞ്ചരിച്ച് യാതനാലോകത്തിലേക്ക് പ്രവേശിക്കുന്നു. ഭൂലോകത്തുനിന്ന് പിതൃലോകത്തിലേക്കുള്ള ദൂരം 9009 യോജന. ഏതാണ്ട് 720072 നാഴിക. അത് താമ്ടാനായി 3 മുഹൂർത്തം. അഥവാ , 3 കൊണ്ട് 720072നെ ഹരിച്ച് കിട്ടുന്ന 240024 നാഴികയാണ് ഒരു മുഹൂർത്തത്തിലെ വേഗത. 9009നെ 3 കൊണ്ടു ഹരിച്ച 3003 യോജന ഒരു മുഹൂർത്തത്തിലെ വേഗത. ഇത് ശ്രദ്ധിക്കേണ്ടതാണ്. ആധുനിക ശാസ്ത്രത്തിന് എത്രയോ കാലം മുമ്പുള്ളതാണ് സാംഖ്യദർശനം. എന്നാലും പ്രകാശവേഗതയെക്കുറിച്ചുള്ള ചിന്തകളുണ്ട് ഈ ശാസ്ത്രത്തിൽ.

26.ആദീപനം സ്വഗാത്രാണിം വേഷ്ടയിത്വോന്മുകാദിഭീഃ

ആത്മഹംസാദനം ക്വാപി സ്വകൃതം പരതോ അപി വാ

ശരീരത്തിൽ പൊള്ളലേൽക്ക, സ്വമാംസം താനോ മറ്റുള്ളവരോ അറുത്തെടുക്കുക,തിന്നുക മുതലായ യാതനകളും പാപിയെ കാത്തിരിക്കുന്നുണ്ട്.

27.ജീവതശ്ചാന്ത്രാഭ്യുദ്ധാരഃശ്വാഗൃദ്ധ്രൈർയമസാദനേ

സർപ്പവൃശ്ടചികദംശാദ്യൈർദശദ്ഭിശ്ചാത്മവൈശസം.

കാലാലയത്തിലെ നായും കഴുകനും സർപ്പവും തേളും കടിച്ച് കുടലും കുടി പുറത്തെടുക്കുന്ന വേദന സഹിക്കണം.

28.കൃന്തനം ചാവയവശോ ഗജാദിഭ്യോഭിദാപനം

പാതനം ഗിരിശൃംഗേഭ്യോ രോധനം ചാംബുഗർത്തയോഃ

അവയവങ്ങളെല്ലാം മുറിഞ്ഞും ആനകളാൽ ചവിട്ടപ്പെട്ടും മലമുകളില് നിന്നു വീഴ്ത്തിയും കടലിലെ ഗർത്തത്തില് താഴ്ത്തിയും പീഢനം സഹിക്കുന്നു.

29.യസ്താമിസ്രമന്ധതാമിസ്രാ രൌരവാദ്യാശ്ചയാതനാഃ

ഭുങ്ക്തേന നരോവാ നാരീവാമിഥസ്സംഗേനനിർമ്മിതാഃ

താമിസ്രം,അന്ധതാമിസ്രം,രൌരവം മുതലായ യാതനാനരകങ്ങളിലെത്തിയ നരനും നാരിയും തങ്ങളുടെ സംസാരസംഗനിർമ്മിതമായ പാപഫലം ഭുജിക്കുന്നു.

30.അത്രൈവനരകഃസ്വർഗ്ഗ ഇതിമാതഃപ്രചക്ഷതേ

യാ യാതനാമയേ നാരക്യാസ്താ ഇഹാപ്യുപലക്ഷിതാ

നരകവും സ്വർഗ്ഗവും ഈ ഭൂമിയിൽത്തന്നെയാണ്.അമ്മേ. ഇവിടെ ഗൃഹസ്ഥൻകടന്നു പോകുന്ന യാതനകളെത്തന്നെയാണ് നരകമെന്നു പറയുന്നത്.

31.ഏവം കുടുംബബിഭ്രാണഉദരം ഭര ഏവ വാ

വിസൃജ്യേഹോഭയം പ്രേത്യ ഭുങ്ക്തേ തത്ഫലമീദൃശം

കുടുംബത്തെ ഇപ്രകാരം പുലർത്താനും വയറുനിറക്കാനും വേണ്ടി എന്തെല്ലാം ചെയ്തുവോ അതിന്റെ ഫലങ്ങളും മഹാഭയരൂപത്തില് ഇവിടെത്തന്നെ അനുഭവിക്കുന്നു.

32.ഏകഃപ്രപദ്യതേ ധ്വാന്തം ഹിത്വേദം സ്വം കളേബരം

കുശലേതരപാഥേയോഭൂതദ്രോഹേണ യത്ഭൃതം

ഒരാൾ സ്വശരീരത്തേയും കുടുംബത്തേയും പുലർത്താൻ എന്തെല്ലാം ഭൂതദ്രോഹങ്ങൾ ചെയ്യുവോ അവയുടെ ഫലം തന്നെയാണ് അയാൾക്ക് ഈ യാത്രയിൽ,പാഥേയമായി (വഴിച്ചോറായി) ഭുജിക്കേണ്ടിവരുന്നത്.

33.ദൈവേനാസാദിതം തസ്യ ശമലം നിരയേ പുമാൻ,

ഭുങ്തേ കുടുംബപോഷസ്യ ഹൃതവിത്തഇവാതുരഃ

മരിക്കുമ്പോളും ശരീരത്തേയോ വിത്തത്തേയോ പോലെ ,കുടുംബപോഷണത്തിനായി ചെയ്ത പാപകർമ്മഫലത്തെ ത്യജിക്കാന് ദൈവഗതിയാല് സാദ്ധ്യമല്ല. വിത്തംനശിച്ചവനെന്നപോലെ , ആ പാപത്തെ ,മറ്റെല്ലാം നശിച്ചിട്ടും അവൻ ഭുജിച്ചേ തീരൂ.

34.കേവലേനഹ്യധർമ്മേണ കുടുംബഭരണോത്സുകഃ

യാതി ജീവോ അന്ധതാമിസ്രം ചരമം തമസഃപദം

കേവലം അധർമ്മംകൊണ്ട് കുടുംബഭരണം ഉത്സാഹത്തോടെ ചെയ്യുന്ന ഗൃഹസ്ഥൻ,തമസ്സിന്റെ പരമപദമായ അന്ധതാമിസ്രത്തിലെത്തുന്നു.

35.അധസ്താന്നരലോകസ്യ യാവതീർയാതനാദയഃ

ക്രമശസ്സമനുക്രമ്യ പുനരത്രാവ്രജേച്ഛുചിഃ

മർത്ത്യലോകത്തില് യാതനാമയങ്ങളായ എല്ലാ യോനികളിലും ജനിച്ച് പാപഫലം ക്രമത്തിലനുഭവിച്ച് ,ശുദ്ധമായ ശേഷം ആ ജീവൻ വീണ്ടും മനുഷ്യനായി നരയോനിയില് വന്നു പിറക്കുന്നു.

31ആം അദ്ധ്യായം രാജസഗതിനിരൂപണമാണ്.

1.കർമ്മണാ ദൈവനേത്രേണജന്തുർദേഹോപപത്തയേ

സ്ത്രിയാഃപ്രവിഷ്ട ഉദരം പുംസോരേതഃകണാശ്രയഃ

കർമ്മത്താലും ദൈവദൃഷ്ടിയാലും ജന്തുദേഹം സ്വീകരിക്കുന്ന ജീവന് പുരുഷന്റെ രേതസ്സിന്റെ കണത്തെ ആശ്രയിച്ച് സ്ത്രീയുടെ ഉദരത്തിൽ പ്രവേശിക്കുന്നു.

2.കലലം ത്വേകരാത്രേണ ,പഞ്ചരാത്രേണ ബുദ്ബുദം

ദശാഹേന തു കർക്കണ്ഡൂഃപേശ്യണ്ഡം വാ തതഃപരം.

ഒരു രാത്രി കൊണ്ട് കലലമായും (Zygote , sperm+ ovum തമ്മില് ചേർന്നത്) 5 രാത്രി കൊണ്ട് ഏകകോശമായ ബുദ്ബുദമായും( blastula)10 ദിനംകൊണ്ട് കർക്കണ്ഡുവായും (മുന്തിരിക്കുലപോലുള്ള morula) പിന്നീട് മാംസപിണ്ഡമായും അത് വളരുന്നു .(ആധുനിക എംബ്രിയോളജിയുമായി താരതമ്യം കാണുക)

3.മാസേനതു ശിരോദ്വാഭ്യാം ബാഹ്വംഘ്ര്യാദ്യംഗവിഗ്രഹഃ

നഖലോമാസ്ഥിചർമ്മാണിലിംഗഛിദ്രോദ്ഭവസ്ത്രിഭിഃ

ഒരുമാസംകൊണ്ട് ശിരസ്സും രണ്ടുമാസം കൊണ്ട് കയ്യുംകാലുകളുമുള്ള മനുഷ്യരൂപവും ,മൂന്നു മാസംകൊണ്ട് ത്വക്ക്,നഖം,രോമം, ലിംഗ ഭാഗത്തുള്ള ലിംഗഛിദ്രമെന്നിവയും വരുന്നു.

4.ചതുർഭിർധാതവസ്സപ്തപഞ്ചഭിഃക്ഷുത്തൃഡുത്ഭവഃ

ഷഡ്ഭിർജരായുണാവീതാഃ കുക്ഷൌഭ്രാമതിദക്ഷിണേ

നാലുമാസത്തിനകം മാംസം മുതലായ സപ്തധാതുക്കളും അഞ്ചാം മാസം വിശപ്പും ദാഹവും വരും.ആറാംമാസം ജരായു(പ്ലാസന്റ)പൂർണ്ണവളർച്ചയാവും.പിന്നെ പ്രജ അമ്മയുടെ ഗർഭാശയത്തിന്റെ വലത്തുഭാഗത്ത് ഇടത്തുഭാഗത്തേക്ക് ചെരിഞ്ഞ് ഭ്രമണം(സഞ്ചാരം) ചെയ്യാനാരംഭിക്കുന്നു.

5.മാതുർജഗ്ധാന്നപാനാദ്യൈരേവദ്ധാതുരസംമതേ

ശേതേവിണ്മൂത്രയോർഗർത്തേ സ ജന്തുര് ജന്തുസംഭവേ

അമ്മയുടെ ഭക്ഷ്യപാനങ്ങളുടെ ധാതുരസം വലിച്ചെടുത്ത് ,സ്വന്തം മൂത്രവും മലവും ഉണ്ടാക്കിയ ഗർത്തത്തിനകത്ത് ആ ചെറിയ ജന്തു വളർന്നുവരുന്നു.എല്ലാ ജന്തുക്കളുടേയും സംഭവം (ഉല്പത്തി)ഇതുതന്നെ.

6.കൃമിഭിഃക്ഷതസർവ്വാംഗസൌകുമാര്യാത് പ്രതിക്ഷണം

മൂർഛോമാപ്നോത്യുരുക്ലേശസ്തത്രത്യൈഃക്ഷുധിതൈർമുഹഃ

ആ സുകുമാരശരീരത്തെ പ്രതിക്ഷണം കൃമികൾ ക്ഷതപ്പെടുത്തുമ്പോൾ,വേദനിച്ചും മൂർഛിച്ചും ക്ലേശം സഹിച്ചും വിശന്നും പ്രജ അതിനകത്തുകിടന്ന് വളരുന്നു.

7.കടുതീക്ഷ്ണോഷ്ണലവണരൂക്ഷാമ്ലാദിഭിരുത്ബണൈഃ

മാതൃഭുക്തൈരുപസ്പൃഷ്ടസ്സർവ്വാംഗോത്ഥിതവേദനഃ

കടു,തീക്ഷ്ണം,ഉഷ്ണം,ലവണം,രൂക്ഷമായ അമ്ലം മുതലായ രസങ്ങൾ അമ്മകഴിക്കുമ്പോൾ,ആ രസങ്ങലാൽ സ്പർശിക്കപ്പെട്ട് സർവ്വാംഗങ്ങളിലും വേദനകൊണ്ട് പുളയുന്നു.

8.ഉൽബേനസംവൃതസ്തസ്മിന്നാന്ത്രൈശ്ചബഹിരാവൃതഃ

ആസ്തേകൃത്വാ ശിരഃ കുക്ഷൌഭുഗ്നപൃഷ്ഠശിരോധരാഃ

ശരീരത്തിനുചുറ്റും ജരായുവും ഉൽബവും കൊണ്ടുമൂടി പുറത്ത് അമ്മയുടെ കുടൽമാലമൂടി, പൃഷ്ഠവും കഴുത്തും വളച്ചുപിടിച്ച് ചെറിയ കുക്ഷിയിൽ അത് ഏറെ പ്രയാസപ്പെട്ട് കിടക്കുന്നു.

9.അല്പ്പൈഃസ്വാംഗചേഷ്ടായാം ശകുന്ത ഇവ പഞ്ജരേ

തത്രലബ്ധസ്മൃതിർദൈവാത് കർമ്മജന്മശതോത്ഭവം.

സ്മരൻദീർഘമനുശ്വാസം ശർമ്മ കിം നാമവിന്ദതേ

പക്ഷി കുട്ടിനകത്തെന്നപോലെ അംഗചേഷ്ടകളും കൂടി ചെയ്യാനാകാതെ കിടക്കുന്ന കിടപ്പിലും ,ദൈവീകമായി ലഭിക്കുന്ന സ്മൃതികൊണ്ട് താൻ നൂറുനൂറുജന്മങ്ങലില് ചെയ്ത പാപമെല്ലാം ഓർക്കുന്നു. എന്നിട്ട് ദീർഘശ്വാസം വിടുന്നു. ഈ കിടപ്പിനെ ശർമ്മം എന്ന് എങ്ങനെ പറയാനാവും.

10.ആരഭ്യസപ്തമാൻമാസാല്ലബ്ധബോധോ അപിവേപിതഃ

നൈകത്രാസ്തേസൂതിവാതൈർവിഷ്ഠാഭൂരിവസോദരഃ

ഏഴാംമാസംമുതൽ,ബോധം ലഭിച്ചുതുടങ്ങുമെങ്കിലും സൂതിവാതത്താല് പുറത്തുതള്ളുന്നതുവരെ കൃമികീടങ്ങൾക്കൊപ്പം അവരുടെ സഹോദരനെപ്പോലെ ഗർഭത്തില് കഴിയണം.

11.നാഥമാനഋഷിർഭീതസ്സപ്തവധ്രിഃകൃതാഞ്ചലിഃ

സ്തുവീതതം വിക്ലവയാ വാചായേനോദരേ അർപ്പിതഃ

ആ സപ്തവധ്രി(സപ്തധാതുക്കളാൽ ബദ്ധനായ ആ ശിശു)ആ കിടപ്പിൽ കിടന്ന് വൈക്ലബ്യ ത്താ ല് തപിച്ച്,കൃതാഞ്ജലിയായി ,ഈ താപം ഒന്നവസാനിപ്പിച്ചുകിട്ടാനായി നാഥനോട് (ഈശ്വരനോട്)പ്രാർത്ഥിക്കുന്നു.

12.ജന്തുരുവാചഃ(ജന്തു പറഞ്ഞു:)

തസ്യോപസന്നമവിതും ജഗദിഛയാത്ത-

നാനാതനോർഭുവിചലച്ചരണാരവിന്ദം

സോഹം വ്രജാമി ശരണം ഹ്യകുതോഭയം മേ

യേനേ ദൃശി ഗതിദദർശ്യ സതോ അനുരൂപാ

ദീനർക്ക് അനുഗ്രഹമേകാനായി ജഗത്തിലെങ്ങും സ്വേഛാനുസരണം നാനാവിധം തനു വെട്ടത്ത് അവതരിച്ച് ചലിക്കുന്ന ചരണാരവിന്ദത്തെ ശരണം പ്രാപിക്കുന്നു. എന്റെ മഹത്താ യ ഭയം നീക്കിത്തരിക.എനിക്കനുരൂപമായ ഈ സ്ഥാനം കാണിച്ച് ഇവിടേക്ക് അയച്ചത് (ഈ ഗതി തന്നത്)അവിടുന്നാണല്ലോ.

13.യസ്ത്വത്രബദ്ധ ഇവ കർമ്മഭിരാവൃതാത്മാ

ഭൂതേന്ദ്രിയാശയമയീമവലംബ്യമായാം

ആസ്തേവിശുദ്ധമവികാരമഖണ്ഡബോധം

താതപ്യമാനഹൃദയേ അവസിതം നമാമി.

ഭൂതേന്ദ്രിയാശയമയനായി ,മായയെ അവലംബിച്ച്,ബദ്ധനെപ്പോലെ കർമ്മത്താൽമൂടപ്പെട്ട് വികാരരഹിതനും ശുദ്ധനും ജ്ഞാനിയുമായി എന്റെ തപിക്കുന്ന മനസ്സിലിരിക്കുന്നവനേ, നമസ്കാരം.

14.യഃപഞ്ചഭൂതരചിതേ രഹിതശ്ശരീരേ

ഛന്നോ യഥേന്ദ്രിയഗുണാർത്ഥചിദാത്മകോഹം

തേനാ വികുണ്ഠമഹിമാനമൃഷിം തമേഹം

വന്ദേപരം പ്രകൃതിപൂരുഷയോഃപുമാംസം

ഏതൊരുവനാണോ പഞ്ചഭൂതാത്മകശരീരത്തിലും ശരീരമില്ലാതെയും ഇരിക്കുന്നത് ,ഏതൊരു ചിദാത്മകമായ അഹമാണോ (ഞാനാണോ)വിഭജിക്കപ്പെട്ട് ഇന്ദ്രിയഗുണങ്ങളോടെയും കാണപ്പെടുന്നത്, ഏതൊരുവനാണോ തന്റെ മഹിമാനത്തിന് ഒട്ടും കുറവുവരാതെ പ്രകൃതി പൂരുഷരെ വ്യാപരിപ്പിച്ച് അവയിലും ,അവയിൽനിന്ന് ഭിന്നമായും വിളങ്ങുന്നത് ആ പുരുഷന് വന്ദനം.

15.യന്മായയോരുഗുണകർമ്മനിബന്ധനേ അസ്മിന്

സംസാരികേ പഥിചരന് തദഭിശ്രമേണ

നഷ്ടസ്മൃതിഃപുനരയം പ്രവൃണീതലോകം

യുക്ത്യാകയാ മഹദനുഗ്രഹമന്തരേണ

ആരുടെ മായകൊണ്ട് ഗുണകർമ്മനിബന്ധനമുള്ള സംസാരമാർഗ്ഗത്തില് ചരിച്ച് ആ ക്ലേശത്താൽ നഷ്ടസ്മൃതനായോ, ആരുടെ അനുഗ്രഹം കൂടാതെ ലോകത്തിൽ ആരുംതന്നെ ആത്മാവെ ഉണരുന്നില്ലയോ, അവന് നമസ്കാരം.

16.ജ്ഞാനം യദേതദദധാത് കതമസ്സ ദേവ-

സ്ത്രൈകാലികം സ്ഥിരചരേഷ്വനുവർത്തതാംശം

തം ജീവകർമ്മപദവീമനുവർത്തമാനാ-

സ്താപത്രയോപശമനായ വയം ഭജേമ

മുമ്പുണ്ടായിരുന്ന അവസ്ഥ,ഇപ്പോളുള്ള അവസ്ഥ,ഇനി വരാനുള്ളത് –ഇപ്രകാരം ത്രൈകാലികമായ ജ്ഞാനവും ,സ്ഥിരവും ചരവുമായി കഴിഞ്ഞുപോയ അനേകം ജീവകർമ്മപദവികളും ഈ വർത്തമാനത്തിലനുഭവിക്കുന്ന താപത്രയങ്ങളുടെ ജ്ഞാനവും എനിക്കു തന്നവനായ ഈശ്വരനെ താപത്രയോപശമനത്തിനായി ഞാനിതാ ഭജിക്കുന്നു.

17.ദേഹ്യന്യദേഹവിവരേ ജഠരാഗ്നിനാസൃ-

ഗ്വിണ്മൂത്രകൂപപതിതോഭൃശതപ്തദേഹഃ

ഇച്ഛന്നിതോ വിവസിതും ഗണയൻ സ്വമാസാന്

നിർവ്വാസ്യതേ കൃപണധീർഭഗവന്,കദാനു.

ഈ ദേഹി (ആത്മാ)അന്യദേഹത്തിൽ ഒരു സുഷിരത്തിനകത്തെ ജഠരാഗ്നിമദ്ധ്യത്തില് മൂത്രപുരീഷരക്തരൂപത്തിൽ പതിച്ചുകിടന്ന് തപിക്കുന്ന ഒരു ദേഹമായി പുറത്തുകടന്നുകിട്ടാനിച്ഛിച്ചുകൊണ്ട് മാസങ്ങൾ ഗണിച്ച് (എണ്ണി)വസിക്കുകയാണ്.കൃപാനിധിയായ ഈശ്വരാ, ആ സമയം വന്നുവോ.

18.യേനേദൃശീം ഗതിമസൌ ദശമാസ്യ ഈശ,

സംഗ്രാഹിതഃപുരുദയേന ഭവാദൃശേന

സ്വേനൈവ തുഷ്യതു കൃതേന സ ദീനനാഥ

കോ നാമ തത് പ്രതിവിനാ അഞ്ജലിമസ്യ കുര്യാദ്

ഈ പത്തുമാസത്തിലകത്ത് അങ്ങ് ദയാപൂർവ്വം എനിക്ക് തന്ന ത്രികാലജ്ഞാനത്തിന് പകരമായി അഞ്ജലികൂപ്പാനല്ലാതെ എനിക്ക് മര്റെന്തു ചെയ്യാന് ശക്തിയുണ്ട്.

19.പശ്യത്യയം ധിഷണയാ നനു സപ്തവധ്രീ-

ശ്ശാരീരകേ ദമശരീര്യപരഃസ്വദേവോ

യത് സൃഷ്ടയാ അസം തമഹം പുരുഷം പുരാണം

പശ്യേ ബഹിർഹൃദി ച ചൈത്യമിവപ്രതീതം

ഞാനെന്റെ ധിഷണ കൊണ്ട് സപ്തധാതുബദ്ധമായ ഈ ശരീരത്തിനകത്തിരുന്നുകൊണ്ട് ശമദമാദികളാൽ പ്രകാശിക്കുന്നവനും ഇതിനെ സൃഷ്ടിച്ചവനുമായ പുരാണപുരുഷനേയും ദർശിക്കുന്നു. ഹൃദയത്തിനു പുറത്ത് അതിന്റെ പ്രതിബിംബമായ ചൈത്യമായി (ക്ഷേത്രമായി) ശരീരത്തേയും ദർശിക്കുന്നു

20.സോഹം വസന്നപി വിഭോ ,ബഹുദുഃവാസം

ഗർഭാന്നനിർജഗമിഷേ ബഹിരന്ധകൂപേ

യത്രോപയാതിമുപസർപ്പതി ദേവമായാ

മിഥ്യാമതിർയദനുസംസൃതി ചക്രമേതത്.

ഈ ഗർഭത്തിനകത്തെ താമസം ബഹുദുഃഖകരം തന്നെയാണ്. എന്നാലിതിനു പുറത്തെ ലോകം അതിലും വലിയ അന്ധകൂപമാണ്.അവിടെ എത്തിയാൽ ഞാന് ദേവമായയാല് മോഹിതനായി വീണ്ടും മിഥ്യാമതിയായി സംസാരചക്രത്തിൽ തന്നെ പതിക്കും. അതിനാൽ എന്നെ പുറത്തുവിടല്ലേ. ഞാനിവിടെത്തന്നെ ഇരുന്നുകൊള്ളാം.

21. തസ്മാദഹം വിഗത വിക്ലവ ഉദ്ധരിഷ്യ

ആത്മാനമാശു തമസസ്സ ഹൃദാത്മനൈവ

ഭൂയോ യഥാ വ്യസനമേതദനേകരന്ധ്രം

മാമേഭവിഷ്യമുപസാരിതവിഷ്ണുപാദഃ

അതിനാൽ അനേകരന്ധ്രങ്ങളുള്ള വ്യസനത്തിന്റെ മഹാതപസ്സിൽനിന്ന് എന്നെ വൈക്ലബ്യം നീക്കി ഉദ്ധരിക്കാൻ ,ഇനിയൊരിക്കൽ ഈ പീഢ എനിക്കുവരാതെ ഇരിക്കാനായി ഞാനിതാ വിഷ്ണുപാദത്തെ ആശ്രയിക്കുന്നു.

22.കപിലന് പറഞ്ഞു:

ഏവം കൃതമതി ഗർഭേ ദശമാസ്യഃസ്തുവാന്നൃഷിഃ

സദ്യഃക്ഷിപത്യവാചീനം പ്രസൂത്യൈ സൂതിമാരുതഃ

ഇപ്രകാരം പത്തുമാസത്തെ ഗർഭവാസത്താൽ,കൃതമതിയായ ,ജ്ഞാനിയായ ആ ആത്മാവിനെ സൂതിവാതം പ്രസവസമയത്ത് താഴോട്ടു തള്ളുന്നു.

23.തേനാവസൃഷ്ടസ്സഹസാ കൃത്വാ അവാക്ശിര ആതുരഃ

വിനിഷ്ക്രാമതി കൃച്ഛ്രേണ നിരുച്ഛ്വാസോ ഹതസ്മൃതിഃ

കീഴോട്ടു ശിരസ്സായി,മർദ്ദിക്കപ്പെട്ട് പുറംതള്ളപ്പെടുന്ന സാഹസകർമ്മം കൊണ്ട് ശ്വാസം നിലച്ച് ,ഓർമ്മ.യും നഷ്ടപ്പെട്ട്,ശിശു പുറത്തുവരുന്നു.

24.പതിതോഭുവ്യസൃക്മൂത്രേവിഷ്ടാഭൂരിവചേഷ്ടതേ

രോരുയതി ശതേ ജ്ഞാനേ വിപരീതാം ഗതിംഗതഃ

ഭൂമിയിലേക്ക് രക്തവും മൂത്രവും കലർന്നുള്ള വെള്ളത്തോടൊപ്പം പതിച്ച്,ഞാഞ്ഞൂൾപോലെ പുളയുന്ന ചേഷ്ടകളോടെ ,ജ്ഞാനത്തിനു വിപരീതമായ ഗതിയിലേക്ക് (അജ്ഞാനത്തിലേക്ക്. താഴേക്ക്)പതിച്ചതിനെ എണ്ണി ഉച്ചത്തില് കരയുന്നു.

25.പരഛന്ദം ന വിദുഷാ പുഷ്യമാണോ ജനേനസാ

അനഭിപ്രേതമാപന്നഃപ്രത്യാഖ്യാതുമനീശ്വരഃ

മറ്റുള്ളവരുടെ ഛന്ദം( വാക്യം,ഇംഗിതം,മനോഗതി,പാട്ട്)ഒട്ടും അറിയാത്തവനായി,കുടിക്കാനും തിന്നാനും നൽകപ്പെട്ടതെന്തോ അതുകൊണ്ട് ആ ശിശു പോഷിപ്പിക്കപ്പെടുന്നു.എനിക്കിതു വേണ്ട എന്നു പറയാനുള്ള ശക്തിപോലും അതിനില്ലായ്കയാൽ,തരുന്നത് വേണ്ടെങ്കിലും ഉപേക്ഷിക്കാനും കൂടി സ്വാതന്ത്ര്യമില്ലാത്ത നിസ്സഹായതയാണ് മനുഷ്യക്കുട്ടിക്ക്.

26.ശായിതോ അശുചിപര്യങ്കേ ജന്തുസ്വേദജദൂഷിതേ

നേശഃ കണ്ഡൂയനേംഗാനാകാസനോത്ഥാനചേഷ്ടതേ

ജന്തുക്കളും സ്വേദജങ്ങളും (മൂട്ട,ഈച്ച,പേനെന്നിവ)ഉള്ള അശിചിയായ കിടക്കയിൽ കിടക്കണം. ഒന്ന് അംഗങ്ങളിൽ ചൊറിയാന് കയ്യനക്കാനോ എഴുനേൽക്കാനായി കാലനക്കാനോ ആവാത്ത നിസ്സഹായാവസ്ഥയിലാണ് മനുഷ്യക്കുട്ടി. പൂർണ്ണമായും മറ്റുള്ളവരുടെ അധീനതയിലാണ്. അവരാകട്ടെ,അവന്റെ മനസ്സറിയാത്തവരുമാണ്.

27. ഇദന്ത്യാമത്വചം ദംശാമശകാ മക്കുണാദയഃ

രുദന്തം വിഗതജ്ഞാനം കൃമയഃകൃമികം യഥാ

മൃദുവായ തൊലിയിൽ കൊതുകും മൂട്ടയും കടിക്കും. ചെറിയ പുഴുവെ വലിയ പുഴു എന്നപോലെ അവ അവനെ തുളക്കുമ്പോൾ,വേദനിച്ച് ജ്ഞാനമെല്ലാം പോയി(ഗർഭത്തില് വെച്ചു ലഭിച്ച ജ്ഞാനം)കരയുന്നു.

28.ഇത്യേവം ശൈശവം ഭുക്ത്വാ ദുഃഖം പൌഗണ്ഡമേവ ച

അലബ്ധാഭീപ്സിതോ അജ്ഞാനാദിദ്ധമന്യുശ്ശുചാർപ്പിതഃ

ഇപ്രകാരം ശൈശവവും പൌഗണ്ഡകാലത്തെ ദുഃഖവും അനുഭവിച്ച് ശരീരം വളരുന്നു. അതോടൊപ്പം ശരീരാഭിമാനവും അജ്ഞാനവും വളർന്നുവരുന്നു.

29.സഹദേഹേന മാനേന വർദ്ധമാനേന മന്യുനാ

കരോതി വിഗ്രഹം കാമീ കാമീഷ്വന്തായ ചാത്മനഃ

ദേഹത്തോടും ദേഹാഭിമാനത്തോടും കൂടി ഇഷ്ടവസ്തുക്കളിലെല്ലാം കാമവും അതുകിട്ടാത്തപ്പോൾ ദേഷ്യവും തരാത്തവരോട് കലഹവും വളരുന്നു.

30.ഭൂതൈഃപഞ്ചഭിരാരബ്ധേ ദേഹേ ദേഹ്യബുധോ അസകൃത്

അഹം മമേത്യസദ്ഗ്രാഹഃകരോതികുമതിർമതിം

പഞ്ചഭൂതങ്ങളാൽ ആരംഭിക്കപ്പെട്ട ദേഹത്തെ ദേഹിയെന്നു ധരിച്ച് ,ഈ ദേഹമാണ് ഞാനെന്ന വിചാരത്തോടെ മനസ്സ് അഹം,മമ എന്നീ ബോധം വളർത്തി കുത്സിതബുദ്ധി ഉണ്ടാവുന്നു.

31.തദർത്ഥം കുരുതേ കർമ്മ യദ്ബദ്ധോ യാതിസംസൃതിം

യോ അനുയാതി ദദത് ക്ലേശമവിദ്യാകർമ്മബന്ധനഃ

ആ ശരീരത്തിനുവേണ്ടി കർമ്മങ്ങള് ചെയ്യുന്നു. അതിനാൽ സംസാരത്തോട് ബന്ധിതനാവുന്നു. അതിൽനിന്ന് ഉണ്ടാകുന്ന ക്ലേശം,അവിദ്യ,കർമ്മബന്ധനം ഇവയില് വീണുപോകുന്നു

32.യദ്യസദ്ഭിഃപഥി പുനശ്ശിശ്നോദരകൃതോദ്യമൈഃ

ആസ്ഥിതോ രമതേ ജന്തുസ്തമോവിശതി പൂർവ്വവത്.

ഇതാണ് സത്യമെന്ന ധാരണയിൽ അതേ മാർഗ്ഗത്തിൽ,വീണ്ടും ശിശ്നവും ഉദരവും മാത്രം പൂരിപ്പിച്ച്, അതാണ് ആനന്ദമെന്ന് കരുതി രമിക്കുന്നവരോടു കൂട്ടുകൂടി, ജന്തു വീണ്ടും പഴയ പോലെ അജ്ഞാനമെന്ന തമസ്സിലേക്കുതന്നെ പതിക്കുന്നു..

33.സത്യം ശൌചം ദയാ മൌനം ബുദ്ധിഃശ്രീർഹ്രീർയശഃക്ഷമാ

ശമോ ദമോ ഭഗഞ്ചേതി യത്സംഗാദ്യാതിസംക്ഷയം

സത്യം,ശൌചം,ദയ,മൌനം,ബുദ്ധി,ശ്രീ,ഹ്രീ,യശസ്സ്,ക്ഷമ,ശമം,ദമം,തുടങ്ങിയ ഐശ്വര്യങ്ങൾ അത്തരക്കാരുമായുള്ള സംസർഗ്ഗം കൊണ്ട് പൂർണ്ണമായും ക്ഷയിക്കുന്നു.

34.തേഷ്വശാന്തേഷു മൂഢേഷു ഖണ്ഡിതാത്മസ്വ സാധുഷു

സംഗം ന കുര്യാ ഛോച്യേഷു യോഷിത് ക്രീഡാമൃഗേഷു ച

അശാന്തരും മബന്ധരും ഖണ്ഡിതാത്മാക്കളും അസാധുക്കളുമായി സംസർഗ്ഗം ചെയ്യരുത്. യോഷിതകളാകുന്ന ക്രീഡാമൃഗങ്ങളുമായും സംഗം നന്നല്ല.

35.ന തഥാസ്യഭവേന്മോഹോ ബന്ധഛാന്യപ്രസംഗതഃ

യോഷിത്സംഗാദ്വഥാ പുംസോ യഥാതത് സംഗിസംഗതഃ

സംസാരമോഹങ്ങളിൽവെച്ച് ഏറ്റവും കീഴടക്കാന് പ്രയാസമുള്ളത് സ്ത്രീസംഗമാണ്. പുരുഷന് സ്ത്രീസംഗത്തിൽ മോഹം സഹജമാണ്.

36.പ്രജാപതിഃസ്വാം ദുഹിതരം ദൃഷ്ട്വാ തദ്രൂപധർഷിതഃ

രോഹിദ്രൂപാം സോന്വധാവദൃക്ഷരൂപീ ഹതത്രപഃ

പ്രജാപതിപോലും സ്വപുത്രിയുടെ രൂപം കണ്ട് കാമാന്ധനായി, രോഹിത(രോഹിണി) രൂപമെടുത്ത അവളെ പ്രാപിക്കാനായി,പിന്നാലെ വൃഷ(ഭ)രൂപമെടുത്ത് ലജ്ജകൂടാതെ ഓടിച്ചെന്നില്ലേ.(ഋഷഭരാശിയിലെ രോഹിണിനക്ഷത്രം ചന്ദ്രവംശപ്ജാപതിയായ ചന്ദ്രന്റെ ഉച്ചരാശിയും പ്രിയപത്നിയുമാണ്).

37.തത് സൃഷ്ടസൃഷ്ടസൃഷ്ടേഷു കോന്വഖണ്ഡിതധീഃപുമാൻ

ഋഷിം നാരായണമൃതേ യോഷിന്മയ്യേഹ മായയാ

പ്രജാപതിയുടെ സൃഷ്ടികളിൽ നാരായണർഷി ഒഴികെ അഖണ്ഡിതധീയോടുകൂടിയ മറ്റൊരു പുരുഷനാരാണ് ഉണ്ടായിട്ടുള്ളത്. അദ്ദേഹം മാത്രമാണല്ലോ സ്വമായയായ സ്ത്രീപ്രകൃതിയാൽ മോഹിതനാകാത്ത ഒരേ ഒരു പുരുഷൻ.

38 ബലം മേ പശ്യ മായായാഃ സ്ത്രീമയ്യാ ജയിനോ ദിശാം

യോ കരോതി പദാക്രാന്താൻ ഭ്രൂവിജൃംഭേണ കേവലം

എന്റെ സ്ത്രീമയമായിരിക്കുന്ന മായയുടെ ശക്തി കാണുക. സർവ്വദിശകളേയും ജയിച്ച് ഭൂമിമുഴവനും ചുറ്റിസ്സഞ്ചരിച്ച സാർവ്വഭൌമരെപ്പോലും അടിപ്പെടുത്താനവൾക്ക് കേവലം ഒരു ഭ്രൂചലനമേ വേണ്ടു.

39. സംഗം ന കുര്യാത് പ്രമദാ സുജാതു

യോഗസ്യ പാരം പരമാരുരുക്ഷുഃ

മത് സേവയാ പ്രതിലബ്ധാത്മലാഭോ

വദന്തിയാ നിരയദ്വാരമസ്യ

അതുകൊണ്ട് യോഗത്താൽ പരമപദം പൂകാനായി ശ്രമിക്കുന്ന ആരുരുക്ഷു ഒരിക്കലും പ്രമദാസംസർഗ്ഗം ചെയ്യരുത്.എന്റെ സേവനത്താൽ ലഭിക്കേണ്ട ആത്മലാഭത്തിന്റെ വിപരീതമാണ് എന്റെ മായ.(സ്ത്രീരൂപം)എന്നറിയുക.

40.യോപയാതിശനൈർ മായാ യോഷിദ്ദേവവിനിർമ്മിതാ

താമീക്ഷേതാത്മനോ മൃത്യും തൃണൈഃകൂപമിവാവൃതം

ഈശ്വരനിർമ്മിതമാണ് മായാ എന്ന സ്ത്രീരൂപം. അവൾ പുല്ലുമൂടിയ കിണറുപോലെ മരണകവാടമാണ് എന്ന് അവളെ കാണുമ്പോൾ സ്മരിക്കുക.

41.യാം മന്യതേ പതിം മോഹാന്മായായാമൃഷഭായതീം

സ്ത്രീത്വം സ്ത്രീസംഗതഃപ്രാപ്തോ വിത്താപത്യഗൃഹപ്രദം

സ്ത്രീകളും പുരുഷരൂപമെടുത്ത എന്റെ മായയെ അജ്ഞാനം കാരണം തനിക്ക് പുത്രനും ധനവും വീടും തരുന്ന പതിയായ ഈശ്വരനെന്ന് തെറ്റിദ്ധരിച്ച് സംസാരത്തിൽ വീഴുന്നു.

42.താമാത്മാനോ വിജാനീയാത് പത്യപത്യഗൃഹാത്മകം

ദൈവോപസാദിതം മൃത്യും മൃഗയോർഗായനം തഥാ

പതിപത്നിഗൃഹാത്മകമായി പ്രാരബ്ധപൂർണ്ണമായ സംസാരമാകുന്ന മായ, വേടന്റെ പാട്ടുകേട്ട മാനിനെ എന്നപോലെ മനുഷ്യരെ മൃത്യുവക്തത്രിലേക്ക് ചേർക്കുന്ന ഈശ്വരകല്പിതമാണ്.

43.ദേഹേന ജീവഭൂതേന ലോകാല്ലോകമനുവ്രജാൻ

ഭുഞ്ജാന ഏവകർമ്മാണി കരോത്യവിരതം പുമാന്

ജീവഭൂതങ്ങളോടുചേർന്ന ദേഹത്താല് ലോകാലോകങ്ങളില് സഞ്ചരിച്ച് അവയെ ഭുജിച്ച് നിരന്തരം മനുഷ്യർ കർമ്മം ചെയ്യുന്നു.

44.ജീവോഹ്യസ്യാനുഗേം ദേഹോഭൂതേന്ദ്രിയമനോമയഃ

തന്നിരോധോ അസ്യമരണമാവിർഭാവസ്തുസംഭവഃ

ഭൂതേന്ദ്രിയമനോമയമായ സൂക്ഷ്മദേഹം ജീവനെ എപ്പോഴും അനുഗമിക്കുന്നു.സ്ഥൂലദേഹം മരിച്ച് ഇല്ലാതാവുമ്പോഴും സൂക്ഷ്മദേഹം നിലനിൽക്കുന്നു.അത് വീണ്ടും ആവിർഭവിക്കാനുള്ള ശക്തിയുള്ളതാണ്.

45.ദ്രവ്യോപലബ്ധിസ്ഥാനസ്യ ദ്രവ്യേക്ഷാ അയോഗ്യതാ യദാ

തദൈവ ചക്ഷുഷോ ദ്രഷ്ടുർദ്രഷ്ടൃത്വാ യോഗ്യതാനയോ

ദ്രവ്യോപലബ്ധിസ്ഥാനങ്ങൾക്ക് ദ്രവ്യത്തെ ദർശിക്കാനുള്ള കഴിവ് ,കണ്ണിന്റെ കാഴ്ചശക്തിയുള്ള കാലംവരെ മാത്രം ബാഹ്യവിഷയങ്ങളെ ദർശിക്കുന്നതുകൊണ്ട് അനുഭവമാണ്. സ്ഥൂലശരീരമെന്ന ദ്രവ്യോപലബ്ധിസ്ഥാനം അതിനെക്കുറിച്ച അഭിമാനമില്ലാതാവുന്നതോടെ നശിക്കുന്നു. അപ്പോൾ മാത്രമേ ബാഹ്യവിഷയങ്ങളുമായി സംഗം ഇല്ലാതാവുകയുള്ളു.

46.തത്വപഞ്ചത്വമഹം മാനാദുത്പത്തിർദ്രവ്യദർശനം

യഥാക്ഷ്ണോർ ദ്രവ്യാവയവദർശനായെഗ്യതായദാ

പഞ്ചഭൂതതത്വങ്ങളേയും അവയിലുളവായ ദ്രവ്യത്തേയും ദർശിച്ച് അതിനെ ഞാനെന്ന ഭിമാനിക്കുന്നത്, ആ ദ്രവ്യാവയവങ്ങൾ നഷ്ടമാകുന്നതോടെ ഇല്ലാതാവുന്നു.ഇതിനെയാണ് ജീവവിനാശമെന്ന് തെറ്റിദ്ധരിക്കുന്നത്. സൂക്ഷ്മജീവൻ ഇല്ലാതാവുന്നില്ല. പഞ്ചഭൂതസംഘാത മേ ഇല്ലാതാവുന്നുള്ളു.

47.തസ്മാന്നകാര്യസ്സംത്രാസോ ന കാർപ്പണ്യം ന സംഭ്രമഃ

ബുദ്ധ്വാ ജീവഗതിം ധീരോ മുക്തസംഗഛരേമാദിഹ

അതിനാൽ മരണത്തെച്ചൊല്ലി ഭയമോ ദൈന്യമോ സംഭ്രമമോ വേണ്ടതില്ല. ബുദ്ധികൊണ്ട് ജീവഗതിയെ ധരിച്ച ധീരൻ മുക്തസംഗനായി ലോകത്തില് സഞ്ചരിക്കുന്നു.

48.സമ്യക് ദർശനയാ ബുദ്ധ്യാ വൈരാഗ്യയുക്തയാ

മായാവിരചിതേ ലോകേ ചരേണസ്യകളേബരം

സമ്യക്ദർശനത്താലും വൈരാഗ്യയുക്തമായ ബുദ്ധിയാലും നിത്യാനിത്യവിവേകമുദിച്ച മുക്തസംഗൻ മായാവിരചിതമായ ലോകത്തില് (ശരീരബോധമില്ലാത്ത ) ശരീരത്തോടെ സഞ്ചരിക്കുന്നു.

അദ്ധ്യായം 30, 31ൽ താമസ,രാജസഗതിനിരൂപണമാണ്. 32ആം അദ്ധ്യായം സാത്വികഗതിനിരൂപണമെന്ന് അറിയപ്പെടുന്നു.

1..അഥയോ ഗൃഹമേധീയാൻ ധർമ്മാനേയാവസന് ഗൃഹേ

കാമമർത്ഥം ച ധർമ്മാൻ സ്വാൻ ദോശ്ധിഭ്രയഃപിപർതിതാൻ.

ഗൃഹമേധികൾ ഗൃഹധർമ്മങ്ങള് അനുഷ്ഠിച്ച് കാമം,അർത്ഥം,ധർമ്മം എന്നീ 3 പുരുഷാർത്ഥങ്ങളെ (പാലിനെയെന്നപോലെ)വീണ്ടും വീണ്ടും കറന്നെടുക്കുന്നു.

2.സ ചാപി ഭഗവദ്ധർമ്മാത് കാമമൂഢഃപരാങ്മുഖഃ

യജതേക്രതുഭിർദേവാൻപിതൃംശ്ചശ്രദ്ധയാനിതാ

കാമമൂഢന്മാർ ഭഗവദ്ധർമ്മത്തില് പരാങ്മുഖരായി ,ദേവന്മാരേയും പിതൃക്കളേയും ശ്രദ്ധാന്വിതരായി ക്രതുതോറും യജിക്കുന്നു.(ഇഷ്ടപൂർത്തിക്കുവേണ്ടി)

3.തച്ഛ്രദ്ധയാക്രാന്തമതിഃപിതൃദേവവ്രതഃപുമാന്

ഗത്വാ ചാന്ദ്രമസം ലോകം സോമപാഃപുനരേഷ്യതി.

ശ്രദ്ധാപൂർവ്വം പിതൃദേവവ്രതം അനുഷ്ഠിച്ച പുരുഷന് ചന്ദ്രലോകത്ത് സോമപാനം ചെയ്ത് കുറെക്കാലം വസിച്ച് വീണ്ടും ഭൂമിയിൽ ജനിക്കുന്നു.

4.യദാ ചാഹീന്ദ്രശയ്യായാം ശേതേ അനന്താസനോഹരിഃ

തദാ ലോകാലയം യാന്തി ത ഏതേ ഗൃഹമേധിനാം

അനന്തശയ്യയിൽ എത്രകാലം അനന്താസനനായ ഹരി ശയിക്കുന്നുവോ അത്രകാലം മാത്രമേ ഗൃഹമേധികളുടെ ലോകാലയങ്ങൾക്ക് നിലനിൽപ്പുള്ളു.

5.യേ സ്വധർമ്മാന് ന ദുഹ്യന്തി ധീരാഃകാമാർത്ഥഹേതവേ

നിസ്സംഗാന്യസ്തകർമ്മാണഃപ്രശാന്താഃശുദ്ധചേതസഃ

നിസ്സംഗരും സന്യസ്തധർമ്മരും പ്രശാന്തരും ശുദ്ധചേതസ്സുകളുമായ ധീരരൊരിക്കലും കാമാർത്ഥഹേതുക്കളെ കറന്നെടുക്കാനുള്ള പശു (കാമധേനു)വായി ഈ സ്വധർമ്മത്തെ കരുതുകയില്ല.

6.നിവൃത്തിധർമ്മനിരതാ നിർമ്മമാ നിരഹം കൃതാഃ

സ്വധർമ്മാഖ്യേന സത്വേന പരിശുദ്ധേന ചേതസാ.

ആ നിവൃത്തിധർമ്മനിരതരും നിർമ്മമരും നിരഹംകൃതരും പരിശുദ്ധചേതസ്സുകളുമായ ആളുകൾ സാത്വികമായിരിക്കുന്ന സ്വധർമ്മത്തെ ആചരിക്കുന്നത് പരമപദപ്രാപ്തിക്കാണ്. ഇഷ്ടാപൂർത്തത്തിനോ കാമാർത്ഥത്തിനോ അല്ല)

7.സൂര്യദ്വാരേണ തേയാന്തി പുരുഷം വിശ്വതോമുഖം

പരാവരേശം പ്രകൃതിമസ്യോത്പത്യന്തഭാവനം

അവർ സൂര്യദ്വാരംവഴി സർവ്വപ്രകൃതിക്കും കാരണഭൂതനും രക്ഷാപുരുഷനും സർവ്വസമുദ്രാധിപതിയും വിശ്വതോമുഖവുമായ പരമപുരുഷനായ വിഷ്ണുപദം പ്രാപിക്കുന്നു.

8.ദ്വിപരാർദ്ധാവസാനേതു പ്രലയോ ബ്രഹ്മണസ്തുതേ

താവധ്യോസതേ ലോകം പരസ്യ പരചിന്തകാഃ

ബ്രഹ്മാവിനെ പരമപുരുഷനെന്നു ഭജിക്കുന്നവർക്ക് ദ്വിപരാർദ്ധം ബ്രഹ്മലോകത്തില് വസിക്കാം. ദ്വിപരാർദ്ധാവസാനത്തില് ബ്രഹ്മപ്രലയകാലം വരെയാണ് ഒരു ബ്രഹ്മാവിന്റെ അവധി.

9.ക്ഷ്മാം ഭോനചാനിലവിയന്മനഇന്ദ്രിയാർത്ഥ-

ഭൂതാദിഭിഃപരിവൃതം പ്രതി സംജിഗീർഷുഃ

അസ്യാകൃതം വിശതി യഹി ഗുണത്രയാത്മാ

കാലം പരാഖ്യമനുഭൂയപരഃസ്വയംഭൂഃ

പൃഥ്വി ,ജലം,അഗ്നി,വായു,ആകാശം,മനസ്സ്,ഇന്ദ്രിയങ്ങൾ,മുതലായ ഭൂതഗണങ്ങളാൽ ചുറ്റപ്പെട്ട് ത്രിഗുണാത്മകനും സ്വയംഭൂവുമായ ബ്രഹ്മാവ് എപ്പോൾ അവ്യാകൃതവും അവികാരിയുമായ പരമപുരുഷനിൽ തന്നെ വിലയിക്കുന്നുവോ ആ കാലമാണ് ബ്രഹ്മപ്രലയം.

10.ഏവംപരേത്യഭഗവന്തമനുപ്രവിഷ്ടാഃ

യേ യോഗിനോ ജിതമരുന്മനസോ വിരാഗാഃ

തേനൈവ സാകമമൃതം പുരുഷം പുരാണം

ബ്രഹ്മപ്രധാനമുപയാന്ത്യഗതാഭിമാനാഃ

ഇക്കാലത്ത് അഭിമാനം പൂർണ്ണമായി നശിച്ചിട്ടില്ലാത്തവർപോലും ബ്രഹ്മാവോടൊത്ത് അമൃതനായ ആ പുരാണപുരുഷനിൽ ലയിച്ചുചേരുന്നു

11.അഥ താ സർവ്വഭൂതാനാം ഹൃത്പത്മേഷു കൃതാലയം

ശ്രുതാനുഭാവം ശരണം വ്രജഭാവേനഭാമിനീ.

സർവ്വഭൂതങ്ങളുടേയും ഹൃത്പങ്കജത്തെ സ്വക്ഷേത്രമാക്കി ഇരിക്കുന്ന ആ പൂർണ്ണപുരുഷനെ സർവ്വാത്മഭാവത്തില് സർവ്വാർപ്പണമായി ഭജിച്ച് ശരണം പ്രാപിക്കുക. അമ്മേ.

12.ആദ്യഃസ്ഥിരചരണാം യോ വേദഗർഭസ്സഹർഷിഭിഃ

യോഗേശ്വരൈഃകുമാരാദ്യൈസ്സിദ്ധൈർയോഗപ്രവർത്തകൈഃ

സർവ്വത്തിനും ആദി,സ്ഥിരചരണൻ എന്നറിയപ്പെടുന്ന വേദഗർഭനായ ബ്രഹ്മാവുപോലും യോഗേശ്വരന്മാരും യോഗപ്രവർത്തകരുമായ കുമാരാദി സിദ്ധരുമൊത്ത് ആ പുരുഷനെ ശരണം പ്രാപിക്കുന്നു.

13.ഭേദദൃഷ്ട്യാ അഭിമാനേന നിസ്സംഗേനാപികർമ്മണാ

കർതൃത്വാത് സഗുണം ബ്രഹ്മപുരുഷം പുരുഷർഷഭം

ഭേദദൃഷ്ടിയാലുള്ള അഭിമാനങ്ങളിൽ നിസ്സംഗത്വം പാലിച്ച് കർമ്മകർതൃത്വങ്ങളോടുകൂടിയ സഗുണാത്മകമായ ,പുരുഷർഷഭനായ ബ്രഹ്മപുരുഷനെ പ്രാപിക്കാം.

14.സസംസ്മൃത്യപുനഃകാലേ കാലേനേശ്വരമൂർത്തിനാ

ജാതേ ഗുണവ്യതികരേ യഥാപൂർവ്വം പ്രജായതേ

അപ്രകാരം പ്രാപിച്ചവർ, വീണ്ടും ഈശ്വരമൂർത്തിയായ കാലപുരുഷപ്രചോദിതരായി .മുമ്പുണ്ടായതെല്ലാം സ്മരിച്ച് യഥാപൂർവ്വം ഗുണങ്ങളോടുകൂടി വീണ്ടും ജനിക്കുന്നു.അവരുടെ പൂർവ്വജന്മസ്മൃതി നശിക്കുന്നില്ല.

15.ഐശ്വര്യം പാരമേഷ്ട്യം ച തേ അപി ധർമ്മവിനിർമ്മിതം

നിഷേവ്യ പുനരായാന്തി ഗുണവ്യതികരേ സതി.

പരമേഷ്ഠിയുടെ ധർമ്മവിനിർമ്മിതമായ ഐശ്വര്യം ഭുജിച്ചാണ് ഗുണവ്യതികരകാലത്ത് അവര് പുനർജ്ജനിക്കുന്നത്.

16.യേത്വിഹാസക്തമനസഃകർമ്മസുശ്രദ്ധയാന്വിതാഃ

കുർവ്വന്ത്യപ്രതിഷിദ്ധാനി നിത്യാന്യപി ച കൃത്സ്നശഃ

17.രജസാകുണ്ഠമനസഃകാമാത്മനോ അജിതേന്ദ്രിയഃ

പിതൄൻ യജന്ത്യനുദിനം ഗൃഹേഷ്വഭിരതാശയാഃ

ആസക്തമനസ്കരായി,കർമ്മത്തില് ശ്രദ്ധാപൂർവ്വം നിത്യവും ക്ലേശിച്ച് കർമ്മങ്ങള് ചെയ്യുന്ന രജോഗുണപ്രധാനികളാകട്ടെ,കാമാത്മകരും അജിതേന്ദ്രിയരുമായി ,ആകുണ്ഠമനസരായി, ഗൃഹത്തിലുള്ള അഭിരതി മനസ്സിൽ നിറഞ്ഞവരായി അനുദിനം പിതൃക്കളെ യജിക്കുന്നവ രാണ്.

18.ത്രൈവർഗ്ഗികാസ്തേ പുരുഷാ വിമുഖാ ഹരിമേധസാഃ

കഥായാം കഥനീയോരു വിക്രമസ്യമധുദ്വിഷഃ

കാമം,അർത്ഥം,ധർമ്മം ഇവയില് മാത്രം മനസ്സൂന്നി,കഥനീയമായ കഥയായ ഹരിമേധസ്സിൽ വൈമുഖ്യം കാട്ടുന്നവരുമാമ് .അവർക്ക് ഹരിയല്ല,സ്വന്തം കാമാർത്ഥാദികളാണ് പ്രധാനം.

19.നൂനം ദൈവേന നിഹതാ യേചാച്യുതകഥാസുധാം

ഹിത്വാ ശൃണ്വന്ത്യസദ്ഗാഥാഃപുരീഷമിവവിട്ഭുജഃ

അച്യുതകഥാസുധയെ ഇഷ്ടത്തോടെ കേൾക്കുകയും ആ സദ്കഥാഗാഥകള് പാടുകയും ചെയ്യുന്നതിന്നു പകരം ,നായ്ക്കൾ പുരീഷത്തെ എന്നപോലെ കാമാർത്ഥങ്ങളെ ഇഷ്ടപ്പെടുന്ന വരാണ് .അവർ ഈശ്വരസന്നിധിയില് മൃതപ്രായരാണ്.

20.ദക്ഷിണേന പഥാ ആര്യമ്ണഃപിതൃലോകം വ്രജന്തി തേ

പ്രജാമനപ്രജായന്തേ ശ്മശാനാന്തക്രിയാകൃതഃ

അവർ ദക്ഷിണാപഥത്തിലൂടെ,യമന്റെ പിതൃലോകത്തിലേ എത്തുന്നുള്ളൂ. ശ്മശാനാന്തക്രിയകൾ(ശ്രാദ്ധം മുതലായവ)അനുഷ്ഠിച്ച് വീണ്ടും വീണ്ടും പ്രജാകാ:ികളായ അവർ പ്രജകളായി ജനിച്ച് സംസാരത്തെ നിരന്തരം പോഷിപ്പിക്കുന്നു.

21.തതസ്തേ ക്ഷീണസുകൃതാഃപുനർലോകമിമംസതി

പതന്തി വിവശാ ദേവൈസ്സദ്യോവിഭ്രംശിതോദയാഃ

പിതൃലോകത്തിൽ സുകൃതക്ഷയം വരുമ്പോള് അവിടെനിന്ന് പുറത്താക്കപ്പെട്ട് വിവശരായി വീണ്ടും ലോകത്തിൽത്തന്നെ വന്നുവീഴുന്നു.

22.തസ്മാത്വം സർവ്വഭാവേന ഭജസ്വ പരമേഷ്ഠിനം

തദ്ഗുണാശ്രയയാ ഭക്ത്യാ ഭജനീയപദാംബുജം

അതിനാൽ,പരമേഷ്ഠിയുടെ ഗുണാശ്രയത്താൽഭക്തിപൂർവ്വം ഭജനീയമായ പദാംബുജത്തെ മാത്രം സർവ്വഭാവത്തിലും അവിടുന്ന് ഭജിച്ചാലും.

23.വാസുദേവേ ഭഗവതി ഭക്തിയോഗഃപ്രയോജിതഃ

ജനയത്യാശു വൈരാഗ്യം ജ്ഞാനം യദ് ബ്രഹ്മദർശനം

ഗവാൻ വാസുദേവനിലുള്ള ഭക്തിയോഗംകൊണ്ട് വൈരാഗ്യവും ജ്ഞാനവും ബ്രഹ്മദർശനവും എല്ലാം ജനിക്കുന്നു

24.യദാസ്യ ചിത്തമർഥേഷു സമേഷിന്ദ്രിയവൃത്തിഭിഃ

ന വിഗൃഹ്ണാതി വൈഷമ്യം പ്രിയമപ്രിയമിത്യുതഃ

ഇന്ദ്രിയവൃത്തികളിൽ സമമായി ,അർത്ഥങ്ങളില് ചിത്തം ഭ്രമിക്കാതെ ,പ്രിയം അപ്രിയം എന്ന വൈഷമ്യം(ദ്വൈതം)ഇല്ലാതെ ഇരിക്കുക.

25. സ ത ദൈവാത്മനാത്മാനം നിസ്സംഗം സമദർശനം

ഹേയോഹ ദേയരഹിതമാരൂഢം പദമീക്ഷ്യതേ

അപ്പോൾ നിസ്സംഗവും സമദർശനവും സ്വീകരിക്കാനോ നിഷേധിക്കാനോ യാതൊന്നുമില്ലാത്തതുമായ ആരൂഢപദത്തെ സ്വത്മാവിൽത്തന്നെ ദൈവാത്മാവായി ദര്ശിക്കാം.

26.ജ്ഞാനമാത്രം പരം ബ്രഹ്മ പരമാത്മേശ്വരഃപുമാൻ

ദൃശ്യാദിഭിഃപൃഥക്ഭാവൈർഭഗവാനേക ഈയതേ.

ജ്ഞാനമാത്രവും പരബ്രഹ്മവും പരമാത്മേശ്വരനുമായ ഏകമായ ഭഗവാൻതന്നെയാണ് അനേകഭാവങ്ങളിലും രൂപങ്ങളിലും ദൃശ്യാദികളിലിരിക്കുന്നത് .

27.ഏതാവാനേവയോഗേന സമഗ്രേണേഹ യോഗിനഃ

യുജ്യതേ അഭിമതോഹ്യർഥോ യദസംഗസ്തു കൃത്സ്നശഃ

അസംഗത്വത്തോടെയിരിക്കയാണ് ഏറ്റവും അഭിമതകർമ്മം.അസംഗന് എല്ലാ യോഗങ്ങളും കൊണ്ട് യോഗിക്കു ലബിക്കുന്ന ഫലം കിട്ടിക്കഴിഞ്ഞു.

28.ജ്ഞാനമേകം പരാചീനൈർഇന്ദ്രിയൈർബ്രഹ്മനിർഗ്ഗുണം

അവഭാത്യർത്ഥരൂപേണ ഭ്രാന്ത്യാ ശബ്ദാദിധർമ്മിണാഃ

എപ്പോഴും ബഹിർമ്മുഖങ്ങളായ ഇന്ദ്രിയങ്ങളുണ്ടാക്കുന്ന അനേകത്വഭ്രാന്തിയാല് ശബ്ദാദിധർമ്മിയായി ,അർത്ഥസ്വരൂപമായി അവഭാസിക്കുന്ന ബ്രഹ്മജ്ഞാനമെന്ന ഏകവും നിർഗ്ഗുണവുമായ പരമജ്ഞാനത്തെ ആളുകള് അറിയുന്നില്ല.

29.യഥാ മഹാനഹംകാരസ്ത്രിവൃത് പഞ്ചവിധഃസ്വരാട്

ഏകാദശവിധസ്തസ്യവപുരണ്ഡം ജഗദ്യതഃ

എപ്രകാരം മഹത്ത്,അ്കാരം,ത്രിവിത്കരണം,പഞ്ചീകരണം ഇവയിലൂടെ ഏകാദശവിധമായി (5 കർമ്മേന്ദ്രിയം,5 ജ്ഞാനേന്ദ്രിയം,മനസ്സ്)സ്വരാട്ടിന്റെ ശരീരമുണ്ടായോ ,ആ ശരീരമാണ് ഈ പ്രപഞ്ചശരീരമായ അണ്ഡം.. അണ്ഡത്തിന്റെ ഓവൽഷേപ്പ് ആണ് പ്രപഞ്ചത്തിനും കൊടുക്കുന്നതെന്ന് ശ്രദ്ധിക്കുക.

30.ഏതദ്വൈ ശ്രദ്ധയാ ഭക്ത്യാ യോഗാഭ്യാസേനനിത്യശഃ

സമാഹിതാത്മാ നിസ്സംഗോ പിരക്ത്യാ പരിപശ്യതി.

ശ്രദ്ധ,ഭക്തി,യോഗാഭ്യാസം,എന്നിവയോടെ നിത്യം സമാഹിതാത്മാവായി നിസ്സംഗനായി വിരക്തനായിരിക്കുന്നവന് സത്യം ദർശിക്കാനാവുന്നു.

31.ഇത്യേതത് കഥിതം ഗുർവ്വി ,ജ്ഞാനം തദ് ബ്രഹ്മദർശനം

യേനാനുബുദ്ധ്യതേ തത്വം പ്രകൃതേഃപുരുഷസ്യ ച

ബ്രഹ്മദർശനമെന്ന ജ്ഞാനം ഞാനിപ്പോള് ഭവതിക്ക് വേണ്ടി കഥിച്ചു. ഇതുകൊണ്ട് പ്രകൃതിപുരുഷതത്വം മനനം ചെയ്തറിയാൻ കഴിയും.

32.ജ്ഞാനയോഗശ്ചമന്നിഷ്ഠോ നൈർഗുണ്യോ ഭക്തിലക്ഷണഃ

ദ്വയോരപ്യേക ഏവാർത്ഥോ ഭഗവച്ഛബ്ദലക്ഷണഃ

എന്നിലുറച്ച നിഷ്ഠയോടുകൂടിയ ജ്ഞാനയോഗവും ,നിർഗ്ഗുണമായതും എന്നിലുറച്ചതുമായ ഭക്തിയോഗവും (നിർവ്വികല്പം)രണ്ടും ഒന്നുതന്നെയാണ്. രണ്ടിനും ഒരേ അർത്ഥം തന്നെയാണ്. ഭഗവാനെന്ന ശബ്ദലക്ഷണമാണിത്. ജ്ഞാനത്തിനും ഭക്തിക്കും ഭഗവശ്ചബ്ദലക്ഷണമാണ്,രണ്ടും ഒന്നാണ് .ജ്ഞാനത്തോടുകൂടിയ ഭക്തിയും ഭക്തിയോടുകൂടിയ ജ്ഞാനവും വെവ്വേറെയല്ല..

33.യഥേന്ദ്രിയൈഃപൃഥക് ദ്വാരൈരർഥോ ബഹുഗുണാശ്രയഃ

ഏകോ നാനേയതേ തദ്വദ് ഭഗവാൻ ശാസ്ത്രവര്ത്മഭിഃ

എപ്രകാരം ഇന്ദ്രിയങ്ങൾ വ്യത്യസ്തദ്വാരങ്ങളിലൂടെ വീക്ഷിച്ച് ഒരേ വസ്തുവെ ബഹുഗുണാശ്രയ ത്താൽ പലതെന്ന് വ്യാഖ്യാനിക്കുന്നുവോ,അപ്രകാരം വിഭിന്നശാസ്ത്രങ്ങൾ അവരവരുടെ വിഭിന്നമാർഗ്ഗങ്ങളിലൂടെ ഏകമായ ഭഗവാനെ പലതായി വ്യാഖ്യാനിക്കുന്നത്.

34.ക്രിയയാ ക്രതുഭിർദാനൈസ്തപഃസ്വാദ്ധ്യായദർശനൈഃ

ആത്മേന്ദ്രിയജയേനാപി സന്യാസേന ചകർമ്മണാം

35.യോഗേനവിവിധാംഗേന ഭക്തിയോഗേന ചൈവഹി

ധർമ്മേണോഭയചിഹ്നേന യഃപ്രവൃത്തിനിവൃത്തിമാൻ.

36.ആത്മതത്വാവബോധേന വൈരാഗ്യേണ ദൃഢേനചഃ

ഈയതേ ഭഗവാനേഭി സഗുണോ നിർഗ്ഗുണഃസ്വദൃക്

ക്രിയകൾ,ക്രതുക്കൾ,ദാനം,തപം,സ്വാദ്ധ്യായമനനാദികൾ,ആത്മേന്ദ്രിയജയം,കർമ്മസന്യാസം,വിവിധാംഗങ്ങളുള്ള യോഗങ്ങൾ,ഭക്തിയോഗം, ധർമ്മം,ഈശ്വരഭയം,പ്രവൃത്തിനിവൃത്തിമാർഗ്ഗങ്ങൾ,ആത്മതത്വാവബോധം,ദൃഢവൈരാഗ്യം,ഇവകളാൽ സ്വയം ദർശിക്കുന്നവ ന് (സ്വദൃക്ക്)അഥവാ ആത്മദൃക്ക് സഗുണനും നിർഗ്ഗുണനുമായി ഭഗവാനിൽത്തന്നെ പ്രകാശിക്കുന്നു. ഇവയെല്ലാം വിവിധമാർഗ്ഗങ്ങള് മാത്രമാണ്.

37.പ്രവോചം ഭക്തിയോഗസ്യ സ്വരൂപം തേ ചതുർവ്വിധം

കാലസ്യ ചാവ്യക്തഗതേർയോ അന്തർധാവതി ജന്തുഷു

നിഷ്കാമം,സകാമം,നിർഗ്ഗുണം,സഗുണമെന്ന് ചതുർവ്വിധമായ ഭക്തിയോഗസ്വരൂപവും ജന്തുക്കളുടെ ഉള്ളിൽ അവ്യക്തഗതിയായിരിക്കുന്ന കാലത്തിന്റെ വ്യക്തസ്വരൂപമായും പറഞ്ഞതന്നു.

38.ജീവസ്യസംസൃതിർബഹ്വീരവിദ്യാകർമ്മനിർമ്മിതാഃ

യാസ്വംഗപ്രവിശന്നാത്മാ ന വേദഗതിമാത്മനഃ

ജീവന്റെ അവിദ്യാകർമ്മമാണ് നാനാവിധസംസൃതികളെ ഉണ്ടാക്കുന്നത്. അംഗങ്ങളിൽ പ്രവേശിച്ച് അംഗങ്ങളിൽ അഭിമാനിയായിരിക്കുന്ന ആത്മാവിന് ആത്മഗതി അറിയാനാവുന്നില്ല.(ആ അഭിമാനം ഉപേക്ഷിച്ചാൽ അറിവുണ്ടാവുകയും ചെയ്യും).

39.നൈതത് ഖലായോപദിശേന്നാവിനീതായ കർഹിചിത്

നസ്തബ്ധായ നഭിന്നായ നൈവധർമ്മധ്വജായച

40.ന ലോലുപായോപദിശേണ ഗൃഹാരൂഢചേതസേ

നാഭക്തായ ച മേ ജാതു മദ്ഭക്തദ്വിഷാമപി

ഈ ശാസ്ത്രം ഉപദേശിക്കാൻപാടില്ലാത്ത അനധികാരികള് ഇവരൊക്കെയാണ് .ഖലൻ, വിനയമില്ലാത്തവൻ,സ്തബ്ധൻ,ഭിന്നൻ,അധർമ്മധ്വജൻ, ലോലുപൻ, ഗൃഹാരൂഢചേതസൻ, അഭക്തൻ,എന്റെ ഭക്തരെ വെറുക്കുന്നവൻ.

41.ശ്രദ്ധധാനായഭക്തായ വിനീതായാനസൂയവേ

ഭൂതേഷ്വകൃതമൈത്രയേ ശുശ്രൂഷാഭിരതായ ച

ബഹിർജാതവിരാഗായ ശാന്തചിത്തായ ദീയതാം

നിർമ്മത്സരായ ശുചയേ യസ്യാഹം പ്രേയസാം പ്രിയാഃ

ഈ ശാസ്ത്രത്തിന്റെ അധികാരികൾഃ- ശ്രദ്ധയുള്ളവർ,ഭക്തർ,വിനീതർ,അസൂയയില്ലാത്തവർ,സർവ്വഭൂതങ്ങളിലും മൈത്രിയുള്ളവ ര് , ശുശ്രൂഷയിൽ അഭിരതിയുള്ളവർ,വൈരാഗ്യം ബാഹ്യവസ്തുക്കളിൽ വന്നവർ, ശാന്തചിത്ത ർ, ദീനാനുകമ്പയുള്ളവർ,നിർമത്സരർ,ശുചികൾ,എന്നെ പ്രേമപൂർവ്വം ഭജിക്കുന്ന എന്റെ പ്രിയ ര്.

42. യഇദം ശൃണുയാദംബ,ശ്രദ്ധയാ പുരുഷഃസകൃത്

യോ വാ അഭിധത്തേ മച്ചിത്തേ സഹ്യേതി പദവിം ച മേ

ഏതൊരാൾ ശ്രദ്ധയോടും സത്കർമ്മത്തോടും ഭക്തിയോടും കൂടി ഇത് കേൾക്കയോ പറയുകയോ ചെയ്യുന്നുവോ, ആ ധന്യൻ എന്റെ പദവി കയ്യടക്കി അനന്തമായ സുഖം നേടുന്നു.

33ആം അദ്ധ്യായത്തില് യശോദ കൃഷ്ണന്റെ വിശ്വരൂപദർശനം കണ്ടതുപോലെ ഒരു ചോദ്യം. ദേവാഹൂതി കപിലനോട് ചോദിച്ചു. പാലാഴിയിൽ അനന്തശയനം ചെയ്കയും പ്രപഞ്ചവിരചി താവായ അജനെ നാഭീപത്മത്തിൽ ധരിക്കയും ചെയ്ത സർവ്വഭുവനപ്രഭുവായ അങ്ങ് ,ആലി ലയിൽ കാലുനുണഞ്ഞ് വടപത്രശായിയായിക്കിടന്ന അത്ഭുതശിശു ,എങ്ങനെ എന്റെ ഉദര ത്തിൽ വന്നു കിടന്നു. അവിടത്തെ നേരിട്ടുകാണാനും ആത്മബോധമരുളുന്ന വാക്ക് ആദ്യം കേൾക്കാനും സാധിച്ച ഞാനൊരു ഭാഗ്യശാലിനിതന്നെ.

തം ത്വാമഹം ബ്രഹ്മപദം പുമാംസം

പ്രത്യക്സ്രോതസ്യാത്മനി സംവിഭാവ്യം

സ്വതേജസാധ്വസ്തഗുണപ്രവാഹം

വന്ദേ വിഷ്ണും കപിലം വേദഗർഭം

എന്ന അമ്മയുടെ സ്തുതി കേട്ട് മാതൃവത്സലനായ ഭഗവാൻ കപിലന് സ്നേഹമസൃണമായി , ഗദ്ഗദത്തോടെ പറഞ്ഞു.

മാർഗ്ഗേണാനേന മാതസ്തേ സുസേവ്യേനോദിതേനമേ

ആസ്ഥിതേന പരാം കാഷ്ഠാം അചിരാഭവരോത്സ്യസി

ശ്രദ്ധസ്യൈതന്മതം മഹ്യം ജുഷ്ടം യദ് ബ്രഹ്മവാദിഭിഃ

യേന മാമഭയം യായാ മൃത്യുമൃഛന്ത്യതദ്വിദഃ

പിന്നീട് ബ്രഹ്മവാദിനിയായ അമ്മയുടെ അനുമതിയോടെ കപിലമുനി ആശ്രമം വിട്ടുപോയി. സരസ്വതീതീരത്തിലെ ബിന്ദുസരസ്സിലെ കർദ്ദമാശ്രമത്തില് പുത്രനുപദേശിച്ച ധ്യാനമാർഗ്ഗം അക്ഷരംപ്രതി അനുസരിച്ച് ദേവാഹൂതി യോഗാരൂഢയായിത്തീർന്നു.ഭർത്താവും പുത്രനും ഉപേക്ഷിച്ചുപോയ ആ സുന്ദരാശ്രമത്തില്,വിരഹാതുരയായ ദേവാഹൂതി പുത്രന്റെ ഉപദേശം അക്ഷരംപ്രതി അനുസരിച്ച് ഭക്തിവൈരാഗ്യജ്ഞാലയോഗങ്ങളാൽ,നിത്യാരൂഢസമാധിത്വം നേടി.ശരീരബോധം തീരെ ഇല്ലാതായി.

തപോയോഗമയമായ തന്റെ അംഗങ്ങളെ ഓർക്കാതെ,മുടിയഴിഞ്ഞതോ വസ്ത്രം സ്ഥാനം വിട്ടുനീങ്ങിയതോ അറിയാതെ,വാസുദേവനിൽ പ്രവേശിച്ച ധീയോടെ ബ്രഹ്മനിർവ്വാണം നേടി. അതിനാലാണ് ആ ക്ഷേത്രത്തിന് സിദ്ധാശ്രമമെന്നു പേരുവന്നത്. സൌമ്യവും സിദ്ധിദവും സിദ്ധസേവിതവുമായ പുണ്യനദീരൂപത്തിൽ അവള് ആശ്രമത്തിലൂടെ ഒഴുകുന്നു.

ആദ്യത്തെ വിധിപ്രകാരമുള്ള വിവാഹം,ആദ്യത്തെ വൈഷ്ണവാവതാരകഥ,ആദ്യത്തെ ഭഗവദ്ദുപദേശം,അതിനർഹതപ്പെട്ടത് സ്വമാതാവും സ്ത്രീയുമാണെന്ന സവിശേഷത,അവൾ ബ്രഹ്മവാദിനിയും ആരൂഢയും സിദ്ധയോഗിനിയുമായി എന്ന ശ്രുതിഫലം –ഭാഗവതധർമ്മത്തിന്റെ തുടക്കം കുറിക്കുന്ന സാംഖ്യകപിലശാസ്ത്രം ഇവകളാലെല്ലാം ശ്രദ്ധേയമാണ്.സൌവർണ്ണം ഗീതാഭാഷ്യത്തിൽ 18 അദ്ധ്യായം കൊണ്ടു പറഞ്ഞ ഗീതാരഹസ്യമാണ് ആദ്യാവതാരമായ കപിലനിലൂടെ ചുരുക്കി സംഗ്രഹിച്ചു പറഞ്ഞിട്ടുള്ളത്. കപിലസാംഖ്യത്തിലെ ഭക്തിജ്ഞാനകർമ്മയോഗങ്ങള് മറ്റു ദർശനങ്ങളുമായോ വൈദികധർമ്മവുമായോ സ്പർദ്ധ പുലർത്തുന്നതോ അവക്കു വിരുദ്ധമോ അല്ല.

